# പുരാണചന്ദ്രിക.

---



കെ. എം. കുഞ്ഞുലക്ഷ്മികെട്ടിലമ്മ.

B. V. Book Depot,
TRIVANDRUM.
1926.

# പുരാണചന്ദ്രിക




ഗ്രന്ഥകർത്രി

കെ. എം. കുഞ്ഞുലക്ഷ്മികെട്ടിലമ്മ.



പ്രകാശകൻ

കല്ലൂക്കുന്നത്ത് ശങ്കരമേനോൻ.



കമലാലയപ്രസ്സ്;
തിരുവനന്തപുരം.

൧൧൦൧.

[വില അണ ൮

തിരുവനന്തപുരം

ബി. വി. ബുക്കുഡിപ്പോ പ്രവൎത്തകന്മാൎക്കുവേണ്ടി

"കമലാലയാ" പ്രസ്സിൽ

അച്ചടിച്ചതു്.

൨-ാം പതിപ്പ് കാപ്പി ൫൦൦.

# സമൎപ്പണം.

---

ഈ ഗ്രന്ഥം

മഹാമഹിമശ്രീ തിരുവിതാംകൂർ

മഹാറാണി റീജൻറ്

തിരുമേനിയുടെ

തൃപ്പാദപത്മങ്ങളിൽ

സാനുവാദം

ഭക്തിബഹുമാനപുരസ്സരം

സമൎപ്പിക്കപ്പെട്ടിരിക്കുന്നു.

ഗ്രന്ഥകൎത്രി.

# മുഖവുര.

---

യുക്തിന്യായങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തി പുരാണേതിഹാസങ്ങളെ പരാമർശിക്കുവാൻ പരിശീലിച്ചിട്ടുള്ളവർക്കുപോലും പുരാണപഠനം നിഷ്പ്രയോജനമാണെന്ന അഭിപ്രായമുണ്ടായിട്ടില്ലെന്നതു നമുക്ക് അഭിമാനജനകം തന്നെയാണല്ലോ. "തത്വബോധത്തിന് ആചാര്യതൃപ്പാദങ്ങളെക്കാൾ അധികം എന്നെ സഹായിച്ചതു് ഞാൻ പതിവായി നിർവ്വഹിക്കാറുള്ള പുരാണപാരായണമാകുന്നു" എന്നു മഹാനുഭാവനായ ഈശ്വരചന്ദ്ര വിദ്യാസാഗരൻ പ്രസ്താവിച്ചിട്ടുണ്ടു്.

സംസ്കൃതഭാഷാനഭിജ്ഞന്മാരായ മലയാളികൾക്കു പുരാണകഥകളിലുള്ള പ്രതിപത്തിയെ പൂർവ്വാധികം വളർത്തണമെന്ന ഉദ്ദേശമേ ഗ്രന്ഥകർത്രിക്ക് ഈ പ്രസിദ്ധീകരണത്തിൽ ഉണ്ടായിട്ടുള്ളൂ. ഈ ലഘുഗ്രന്ഥത്തിൽ അടങ്ങീട്ടുള്ള ഒമ്പതു കഥകൾ ഗ്രന്ഥകർത്രി പല മാസികകളിലുമായി അപ്പപ്പോൾ പ്രകാശിപ്പിച്ചവയും, വായനക്കാരിൽ പലർക്കും പരിചയപ്പെട്ടവയും ആണു്. കേവലം സാഹിത്യനിരൂപണത്തിന് ഉപയുക്തവും, കർശനവുമായ ഒരു മാനദണ്ഡം അപേക്ഷിക്കാതെ വായിപ്പാൻ ഒരുക്കവും ഔദാര്യവുമുള്ളവരിൽ ചിലരെയെങ്കിലും പ്രീണിപ്പിക്കുവാൻ "ചന്ദ്രിക"യ്ക്കു സാധിച്ചുവെങ്കിൽ, അതു തന്നെയായിരിക്കും ഗ്രന്ഥകർത്രിക്കു മതിയായ പ്രതിഫലം.

സഹൃദയന്മാരുമായി പരിചയിക്കുവാൻ പുറപ്പെടുന്ന ഈ "പുരാണചന്ദ്രിക"യെ അനുഗ്രഹിപ്പാൻ വാത്സല്യപൂർവ്വം മഹാകവി കുണ്ടൂർ നാരായണമേനോൻ അവർകൾ ഉയർത്തിയ രണ്ടു കൈകൾക്കും ഗ്രന്ഥകർത്രി ഭക്തിയോടെ നമസ്കൃതി ചെയ്തുകൊള്ളുന്നു.

—ഗ്രന്ഥകർത്രി

:(0):

# അവതാരിക.

കവിയശസ്സിന്നു വനിതകൾക്കും അർഹതയുണ്ടെന്നു വാദിച്ചു സ്ഥാപിക്കയും, പ്രയോഗിച്ചു ദൃഷ്ടാന്തപ്പെടുത്തുകയും ചെയ്തതു് യശശ്ശരീരയായ ശ്രീമതി തോട്ടയ്ക്കാട്ടു് ഇക്കാവമ്മ അവർകളാണെങ്കിലും, അവരെ പിന്തുടൎന്നു് ആ സംഗതി ഒന്നുകൂടി ഉറപ്പിച്ചു കേരളീയസ്ത്രീകളുടെ സാഹിത്യപരിശ്രമചരിത്രത്തിലെ പ്രഥമാദ്ധ്യായം എത്രയും ഹൃദയംഗമമാക്കിത്തീൎത്ത മാന്യമഹിളാമണികളിൽ പ്രഥമഗണനീയയായ ശ്രീമതി കെ. എം. കുഞ്ഞുലക്ഷ്മിക്കെട്ടിലമ്മ അവർകളാണു് ഈ "പുരാണചന്ദ്രിക"യുടെ പ്രണേത്രി എന്നു പറഞ്ഞാൽ പിന്നെ ഇതിന്റെ ഗ്രന്ഥകർത്രിയെക്കുറിച്ചോ, ഇതിലെ കൃതികളുടെ ഗുണവൈശിഷ്ട്യത്തെക്കുറിച്ചോ വിശേഷിച്ചൊന്നും ഞാൻ മാന്യവായനക്കാരെ ധരിപ്പിക്കേണ്ടതുണ്ടെന്നു തോന്നുന്നില്ല. പാണ്ഡിത്യത്തിലും കവിതയിലും അത്രയ്ക്കു മാത്രം പ്രസിദ്ധി നേടിക്കഴിഞ്ഞിട്ടുള്ള ആ സ്ത്രീരത്നം പുരാണേതിഹാസങ്ങളിൽ നിന്നെടുത്ത ഇതിവൃത്തങ്ങളെ വിഷയീകരിച്ചെഴുതിയ സരസകോമളങ്ങളായ ഒമ്പതു കവനങ്ങൾകൊണ്ടു സമ്പൂർണ്ണമായിട്ടുള്ള ഈ പുസ്തകത്തിന്നു് എന്നെപ്പോലെയുള്ള ഒരാളുടെ ഒരവതാരിക പൊന്നുംകുടത്തിനു പൊട്ടുപോലെ നിഷ്പ്രഭവും നിഷ്പ്രയോജനവുമാണെന്നു് എനിക്കു പൂർണ്ണബോദ്ധ്യമുണ്ടു്. എന്നിട്ടും ഇതെഴുതുന്നതു ഗ്രന്ഥകർത്രിയുടെ നിർബന്ധത്താലും, എന്റെ അവതാരികകൊണ്ടു് അവരുടെ ഗ്രന്ഥത്തിന്നു് അല്പമായിട്ടെങ്കിലും വല്ല മെച്ചവുമുണ്ടാകുമെന്നു വിചാരിക്കുന്നുണ്ടെങ്കിൽ അതിന്നും സമാധാനമായ്ക്കൊള്ളട്ടെ എന്നുവെച്ചും മാത്രമാണു്.

ഇതിവൃത്തനിയന്ത്രണം, പാത്രസൃഷ്ടി, വർണ്ണനം എന്നിവയിൽ ഗ്രന്ഥകർത്രിക്കുള്ള അനിതരസാധാരണമായ പാടവം ഇതിലെ ഓരോ കൃതിയിൽ നിന്നും പ്രസ്പഷ്ടമാകുന്നതാണു്. ദ്രാവിഡവൃത്തത്തിലും, സംസ്കൃതവൃത്തത്തിലും ഒരുപോലെ ബന്ധദാർഢ്യവും, ശബ്ദഭംഗിയും, ചമൽക്കാരവുമുള്ള കൃതികളെഴുതുന്നതിന്നും ശ്രീമതി കെട്ടിലമ്മയ്ക്കു യാതൊരു ക്ലേശവുമില്ല. ആ കൃപ്പാടെ നോക്കുമ്പോൾ സ്ത്രീകൾക്കും രാജാക്കന്മാൎക്കും പണ്ടേയ്ക്കു

ചരണ്ടേ അനുവദിച്ചിട്ടുള്ള സൌജന്യമൊന്നും കൂടാതെ ഗുണദോഷവിചിന്തനം ചെയ്യുന്നതിന്ന് ഏതൊരു നിരൂപകൻെറയും മുമ്പിൽ വെച്ചുകൊടുക്കത്തക്ക ഗുണപൌഷ്കല്യമുള്ള കൃതികളെഴുതുന്ന ഈ ഈ കവയത്രി "കേരളത്തിലെ സരോജിനിദേവി" യാണെന്നു മഹാകവി ബ്രഹ്മശ്രീ ഉള്ളൂർ പരമേശ്വരയ്യരവർകൾ പറഞ്ഞിട്ടുള്ളതു സഹൃദയന്മാരെല്ലാം സഹർഷം സമ്മതിക്കാതിരിക്കയില്ലെന്നാണ് എൻെറ താഴ്മയോടുകൂടിയ അഭിപ്രായം.

പുസ്തകാകൃതിയിൽ ഒരിക്കൽ പുറത്തിറക്കേണമെന്നുദ്ദേശിക്കാതെ അപ്പപ്പോൾ ഓരോ മാസികകളിലും മററും എഴുതിയിട്ടുള്ള ഈ കൃതികൾ തന്നെ എത്രമാത്രം ഹൃദയംഗമങ്ങളാണെന്നു നോക്കുക! 'മഹദ്ദർശ്ശനഫലം' എന്ന ഒന്നാമത്തെ കൃതിയിൽ,

"ആദിനായകൻ നിത്യൻ നിഷ്കളൻ നാരായണ-
നാദിതേയാരാധിത പാദപങ്കജദ്വയൻ,
പള്ളികൊള്ളുന്നതെന്നുമെന്നടിയിങ്കലാണെ-
ന്നുള്ളിലുള്ളഹംകൃതി തള്ളിവന്നിടുംപോലെ,
തച്ചലച്ചെരമ്പിയും തത്തിയും തുളുമ്പിയു-
മച്ഛശോഭനം ദുഗ്ദ്ധസാഗരം വിളങ്ങുന്നു"

എന്നിങ്ങനെ പാലാഴിയെ വർണ്ണിച്ചുകൊണ്ടു തുടങ്ങുന്ന ആദ്യവരികൾ തന്നെ എത്ര ഹൃദയംഗമമായിരിക്കുന്നു! ഇതിലധികം ഹൃദയാഹ്ളാദകങ്ങളായ കൃതികൾ എഴുതുന്നവരോ, എഴുതാവുന്നവരോ ആയ കവികൾ കേരളത്തിൽ എത്ര അപൂർവം! അതുപോലെതന്നെ 'ശ്രീരാമനീതി' എന്ന ദ്വിതീയ കൃതിയിൽ,

"കളവില്ല, കട്ടപ്പമില്ല, നാട്ടാ-
ർക്കുളവും തുക്കവുമെങ്ങുമൊപ്പമായി;
കള നീങ്ങിയ നെൽകൃഷിക്കു തുല്യം
വിളയാടുന്നിതു വൈശ്യവൃത്തിയെങ്ങും"

എന്നിങ്ങനെ ശ്രീരാമൻെറ രാജ്യഭാരം വർണ്ണിച്ചിട്ടുള്ള പദ്യത്തിൽ തുളുമ്പിത്തുളുമ്പുന്ന ശബ്ദഭംഗിയും പ്രസാദവും എത്ര പ്രശംസനീയമായിരിക്കുന്നു!

"ആരംഭഗന്ധജയന്നു ദുർമ്മദമപ്പൊഴപ്പോ-
ളേറം മനസ്സിലതു വിട്ടൊഴിയാതെ വീണ്ടും;
മാറുന്നു ഭാസ്കരനുദിക്കുകിലെങ്കിലും ക-
യ്യേറുന്നു രാത്രിയിലിരുൾപ്പടയെന്നപോലെ."

എന്നിങ്ങനെ 'ഫൽഗുനശർമ്മ'ത്തിലുള്ള പദ്യത്തിലെ ഉപമകൊണ്ട്, ഗീതാദികളുടെ ഉപദേശത്താൽ അജ്ജുനനെ വിഷമഘട്ടങ്ങളിലെല്ലാം സഹായിച്ചിട്ടുള്ള ശ്രീകൃഷ്ണന്റെ സാന്നിദ്ധ്യത്തിലും വിരഹത്തിലും ഫൽഗുനനു നേരിടുന്ന അവസ്ഥാന്തരങ്ങളെ വ്യംഗഭംഗിയോടുകൂടി സ്പഷ്ടമാക്കിയിരിക്കുന്നതും സഹൃദയന്മാരുടെ സവിശേഷമായ അഭിനന്ദനത്തെ അർഹിക്കുന്നുണ്ട്. ഇങ്ങനെയുള്ള ഉദാഹരണങ്ങൾ ഇനിയും എടുത്തുതുടങ്ങുകയാണെങ്കിൽ പുസ്തകം മുഴുവനും ഇവിടെ പകർത്തുകതന്നെ വേണ്ടിവരും. ചുരുക്കത്തിൽ,

"സുലളിതപദവിന്യാസം
രുചിരാലങ്കാരശാലിനീ സരസാ
മൃദുലാപി ഗഹനഭാവാ"

എന്നിങ്ങനെ കോട്ടയത്തു തമ്പുരാന്റെ സൂക്തിലക്ഷണനിർവ്വചനത്തിലെ—ഇതിൽ വിശേഷിച്ചു വകയില്ലായ്കയാൽ ഒഴിവാക്കേണ്ടിവന്നിട്ടുള്ള—ഗഹനഭാവം ഒന്നൊഴികെയുള്ള ഗുണങ്ങളെല്ലാം ഇതിലെ കൃതികളിൽ പ്രകടമായി പ്രശോഭിക്കുന്നുണ്ടെന്നു തീർച്ച പറയാം.

നിരന്തരം പരിശ്രമിച്ചു മലയാളഭാഷയ്ക്കു് അനർഘങ്ങളായ ഇത്തരം കവനരത്നങ്ങൾ സമ്മാനിച്ചു കേരളീയരെ വീണ്ടും വീണ്ടും അനുഗ്രഹിക്കുന്ന ഈ മഹാ കവയത്രിമാതാവിന്നു് ആയുരാരോഗ്യസൌഖ്യങ്ങൾ നൽകുന്നതിന്നും, ഇനിയും ഇത്തരത്തിലുള്ള പല വിശിഷ്ടകൃതികളും ഈ മഹതിയിൽനിന്നു ലഭിപ്പാനുള്ള ഭാഗ്യം കൈരളിക്കു സിദ്ധിച്ചു കാണ്മാനും കരുണാനിധിയായ ജഗദീശ്വരനെ പ്രാത്ഥിച്ചുകൊണ്ടു ഞാൻ ഈ അവതാരികയെ അവസാനിപ്പിച്ചുകൊള്ളുന്നു.

എന്നു്,
കവിതിലകൻ,
കണ്ടൂർ നാരായണമേനോൻ ബി. ഏ

തൃശ്ശിവപേരൂർ,
9-1-'102.

—— (o) ——

# പുരാണചന്ദ്രിക

## മഹദ്ദർശനഫലം

### ഒന്നാംഭാഗം.

(കേക)

ആദിനായകൻ, നിത്യൻ, നിഷ്കളൻ, നാരായണ-
നാദിതേയാരാധിതപാദപങ്കജദ്വയൻ,
പള്ളികൊള്ളുവതെന്നുമെന്നാഴിയിങ്കലാണെ-
ന്നുള്ളിലുള്ളഹംകൃതി തള്ളിവന്നീടുംപോലെ,
തച്ചലച്ചെരമ്പിയും, തത്തിയും, തുളുമ്പിയു-
മച്ഛശോഭനം, ദുഗ്ദ്ധസാഗരം വിളങ്ങുന്നു;
ശ്രീവരസ്മിതംപോലെ പാണ്ഡുരപ്രസന്നമായ്
പീവരം, മണൽപ്പുറം, പാവനം, പ്രശോഭിപ്പൂ;
ആഗമപ്പൊരുളായ ദേവനെസ്സേവിക്കുവാ-
നാഗതരാകും നാനാ താപസജനത്തിനെ
ധാവള്യം വിളയുന്ന പാൽനുരപ്പകിട്ടിനാൽ
കേവലം കറയററ കോമളസ്മേരം തൂകി,
ഭംഗസംഗമോദിതഭൃംഗനിസ്വനച്ഛലാൽ
ഭംഗമററനാരതം മംഗളഗീതംപാടി,
ഉച്ചലൽത്തരംഗങ്ങളാകുമക്കരങ്ങളാ-
ലച്ഛിന്നപ്രമോദേന സൽക്കരിച്ചെതിരേൽക്കും
ക്ഷീരവാരിധി കണ്ടു, കോൾമയിർക്കൊണ്ടും, ചിദാ-
കാരനാം ഭഗവാനെ സ്തുതിച്ചാൻ ശ്രീനാരദൻ:—
"ശ്രീപതേ! ചിദാകൃതേ! ദൈവമേ! ചതുർവേദ-
ദീപമേ! ജഗൽപ്രഭോ! പാലയ കൃപാലയ!
താരകാരാതിമുമ്പാമുമ്പരും വിരയുന്ന
താരകബ്രഹ്മാത്മക! സംസാരസന്താരക!

ഭാർഗ്ഗവീകരളികങ്കലൂർജ്ജിതസ്മരശരം,
ഭാഗ്യവാന്മാരിൽപ്പരിപൂർണ്ണകാരുണ്യാമൃതം,
മൂക്കരാമരക്കരിൽ തീപ്പൊരി, ബുധാവലി-
ക്കാക്കമാം ദിവ്യൗഷധ,മീദൃശം വിഹരിക്കും
നിൻകരിക്കടക്കണ്ണൊന്നെങ്കലും ചാഞ്ചാടിച്ചു
സങ്കടമറുത്താലും, പങ്കസംകുലാപഹ!
തത്വവേദികളുടെ ചിത്തപീഠത്തിന്മേലും,
ഉത്തമഗോപാംഗനാവാർമുലത്തടത്തിലും,
ധന്യനാം മഹാബലിതന്നുടെ ശീർഷത്തിലും
മിന്നുമത്തൃപ്പാദമാണനഘം മമാശ്രയം;
മായയാം വലവീശിപ്പാതകാശയരെക്കൊ-
ണ്ടായയും കളിപ്പിക്കുമായതവിലോചന!
ശ്രീധര! പുരന്ദരസോദര! ധരാധാര!
മേദുരഗുണാകര! പുരുഷോത്തമ! പോററി!"
ഇത്തരം ദൃഢീഭവൽക്കരണൻ, ശ്രീനാരദ-
നത്തരോത്തരം ഹരിസ്തവമുച്ചരിക്കവേ,
നേത്രഗോചരനായ ഭഗവാൻ വിശ്വംഭര-
നാത്തകൌതുക,മാശീർവ്വദിച്ചു, ചോദിച്ചിതു:—
"വല്ലകീധര! ഭവാൻ പോരുവാൻ വിശേഷിച്ചു
വല്ല കാരണമുണ്ടോ? ചൊല്ലുക, തപോനിധേ!"
മുഴക്കും വാത്സല്യത്താൽ മൊഴിയും വിളവോട-
പ്പൊഴുതാ ബ്രഹ്മാത്മജൻ തൊഴുകയ്യുമായ് ചൊന്നാൻ:—
"കർമ്മകാണ്ഡത്തിലുള്ളൊരദ്ധ്യായം, മഹാലോക-
ധർമ്മസാധകം മമ സംശയഗ്രസ്തം, നാഥ!
വിശ്രുതപുണ്യത്തിന്നു രാജവീഥിയാം മഹ-
ദ്ദർശനമെന്നല്ലയോ ശാസ്ത്രമുൽഘോഷിക്കുന്നു?
എന്നുമേ, താന്താൻ ചെയ്യും പാപപുണ്യങ്ങളൊന്നു
തന്നെയാണല്ലോ തനിക്കാർത്തിയും, സുഖാപ്തിയും,
സാധുസന്ദർശനത്താൽ കന്മഷമകലുന്ന-
തേതൊരുവഴിക്കാവാ,മീവിധംവിചാരിച്ചാൽ?
ദോഷതത്വമെന്നാകിലും സംശയം തീരുന്നതു
ദോഷജ്ഞന്മാരിൽനിന്നാണെങ്കിലേ ഫലമുള്ളു;

കല്ലും കനകവുമൊന്നുപോൽ ധനഞ്ജയ-
ന്നർപ്പെട്ടാൽപ്പരിപൂതമസ്ത്രമായ്ത്തരുന്നില്ലേ?"
സരസീരുഹേക്ഷണൻ ചിരിച്ചു മുനീന്ദ്രനോ-
ടരുളീടിനാൻ:—"തവ സന്ദേഹം, രസാവഹം;
അത്രനിന്നഞ്ചുകാതം ദൂരത്തു ചെന്നാലുണ്ടാം
ഉത്തരപ്രദേശത്തിലശ്വത്ഥദ്രുമമേകം;
പച്ചിലകൊണ്ടു മൂടിച്ചുറവുമേ തഴയ്ക്കുമ-
ത്യുച്ചമാംശാഖാളിയാലഭ്രാഗ്രാലംബമായ്
വൃക്ഷരാജനെക്കാണാം, ലക്ഷിശീതളം, രണ്ടു-
പക്ഷമി,ല്ലവനിക്കു വെൺകററക്കുടപോലെ,
ആടലേ,റ്റിരിക്കുവാനാലയമില്ലാ,തതിൻ-
ചോടെയങ്ങൊരു ചെറുകീടമുണ്ടിഴയുന്നു;
ജീവിതമനേകനാളുവഹിച്ചതിനാലാ-
ജ്ജീവിയിൽപ്പുണ്യാവേശം ലേശവുമില്ലെന്നില്ല;
കാണിയും വൈകാതെ ചെ,ന്നതിനോടനുകമ്പ
കാണിച്ചു കൊണ്ടാടി,നിസ്സംശയം ചോദിച്ചാലും;"
"ശരി"യെന്നരിയാടി,ശ്ശാർങ്ങിയെ വണങ്ങിയു-
ത്തരദേശത്തെ നോക്കി നടന്നു വിധിസുതൻ;
കിട്ടിയതശിപ്പാനായ് ത്രാണിയ,റ്റനവധി
പട്ടിണികിടക്കയാൽ പുഷ്ടിയും കുറവായി,
സ്വതവേ വാർദ്ധക്യത്താൽ വിവശപ്പെട്ടും മെയ്യിൽ-
പ്പുഴികാവലിപാദം പതിഞ്ഞുമുറിഞ്ഞുമേ,
നിണമാടിയും, മന്ദമിഴയും നേരത്തൊന്നാ-
യണയും പിപീലികാബാധയും സഹിച്ചുമേ,
ജീവിതായോധനത്തിനായുധമെന്യേ മഹാ-
പാപി! മാപ്രകൃതിയാം തള്ളിയ പൈതൽപോലെ,
താപമാർന്നുഴന്നീടും പുഴുവെത്തത്ര — ശാന്തം
പാപ!മുക്കഴിയവേ താപസൻ പാർത്താനപ്പോൾ;
അക്ഷണം മൃതിപ്പെട്ടു കൃമി! തൻമിഴിക്കു ദു-
ർല്ലക്ഷണമെന്നു മുനിപുംഗവൻ നിരൂപിച്ചാൻ,
കുണ്ഠഭാവവും പൂണ്ടു മണ്ടിപ്പോയുടനെ വൈ-
കുണ്ഠനോടറിയിച്ചാൻ കണ്ടതു മുഴുവനും:—

"ഇന്ദിന്ദിരാഭ! രമാമന്ദിര! ജനാർദ്ദന!
നിന്നുടെ നിയോഗത്താൽ പ്രാണവേദന കണ്ടേൻ,
സംശയാപഹാരാർത്ഥം പോയതു വിശേഷിച്ചു
സംശയപ്രതിഷ്ഠയ്ക്കു ഹേതുവായെന്നേ വേണ്ടൂ;
ചോദ്യമോ, ചോദിക്കവാനായീല, നിരീക്ഷിക്കെ
നിർദ്ദയം മൃത്യു കഷ്ടം! കൃമിയെത്തീണ്ടീടിനാൻ."
ചിന്മയനരുളുചെയ്തു:—മരണം പ്രകൃതിതൻ-
ധർമ്മമാണതു തട്ടത്തീട്ടുവാനെളുതാമോ?
ദുഃഖമെന്തിനു? സാധോ! സംശയനിവൃത്തിക്ക
തക്കതാം മാർഗ്ഗം മറെറാന്നുപദേശിച്ചീടുന്നേൻ:—
ദക്ഷിണാശയിൽ"കന്യാകുബ്ജ"മാമടവിയിൽ,
പക്ഷിവർഗ്ഗോത്തംസമായ് ലക്ഷ്യമാമൊരു പികം
കാണിയും വൈകാതെ ചെന്നതിനോടനുകമ്പ
കാണിച്ചുകൊണ്ടാടിയിസ്സംശയം ചോദിച്ചാലും."

—o—

# മഹദ്ദർശനഫലം

## രണ്ടാംഭാഗം.

(കളകാഞ്ചി)

സലിലനിധിശയനനുടെ സരളമൃദുഭാഷിതം
സാദരം കേട്ടു തിരിച്ചു മുനീശ്വരൻ,
പെരിയ വഴി പലതുമഥ പരിചൊടു കടന്നുപോയ്
പേർകൊണ്ടൊരാരാവനശ്രീകണ്ടു പുണ്യവാൻ;
വികചതരവിവിധനവ സുരഭില സുമാവലി-
വ്യാജേന വല്ലികൾ പുഞ്ചിരിതൂകിയും,
തരുതതികൾ തലചെറുതു പവനഗമനച്ഛലാൽ
താഴ്ത്തി,പ്രശ്രയക്രമത്തിൽ വണങ്ങിയും,
കുതുകമൊടു ചെറുകിളികൾ കളകളകളാരവം
കൊഞ്ചുന്ന രീതിയിൽ സ്വാഗതം പാടിയും.
ദ്രുഹിണജനെ വിഹിതമിതിഗഹനസ്ഥലെക്ഷ്മിയാം
ഭോഷേതരം ഭജിച്ചാദരിച്ചീടിനാൾ;
കരടി, പുലി, കടുവ, കരി, കിടിപടലി, ക്രൂരരാം

കണ്ഠീരവങ്ങളും, ഘണ്ടാമൃഗങ്ങളും,
കണകളുടെ കുറിയിലൊരു കുറവുകലരാതെ കൈ-
കോർത്തു കൂത്താടുന്ന കാട്ടാളജാതിയും,
ഭ്രമനിരകളുടെ സ്വരമളവ്യഥരമുഖനാദവും,
ദൈവമേ! പാർത്താൽ, ഭയാനകം! കാനനം;
അതിനിടയി,ലകമഴിയുമമിതകുതുകാവഹ-
മാകുന്ന കൂജനം കേട്ടാനൃഷീശ്വരൻ;
പ്രകൃതിയുടെ മൃദുലമധുമധുരമുരളീരവം
പാടുന്ന, നല്ലൊരു കോകിലം, പഞ്ചമം,
ശ്രുതിമിഴികളതിനുടയവസതികുറിവെച്ചുമേ
ശീഘ്രംനടന്നു തിരഞ്ഞു യതിവരൻ,
ഒടുവിലൊരു വിടപിയുടെ മുകളിലതിരുന്നുകൊ-
ണ്ടൊച്ചപ്പെടുന്നതു കാണുമാറായിതെ;
സുകൃതനിധി, മുനിമണിയെ വീക്ഷിച്ചവാറഹോ!
സാധുവാം പക്ഷി വെടിഞ്ഞിതു ജീവനം!!
"ദുരിതമിതു! ദുരിതഫല! മിതുകുറിയുമീവിധം
ദൈവം ചതിച്ചുമാം—എന്തൊരത്യത്ഭുതം!"
ഇതിമനസിവിധിതനയനോർക്കയാൽ പിന്നെയു-
മിന്ദിരാനാഥനെക്കണ്ടുണർത്തീടിനാൻ:—
"പുരമഥനമുഖവിനതചരണ! കരുണാംബുധേ!
പൂർണ്ണത്രയീതനോ! പാഹിമാം, പാഹിമാം;
കലുഷഹരചരിത! തവ നെടിയമറിമായതൻ-
കൺകെട്ടുവിദ്യാവിലാസം കുറയ്ക്കണേ;
നിയതമടിപണിയുമൊരു ദാസനെക്കേവലം
നട്ടംതിരിക്കുന്നതെന്തിനു? ഹരി, വിഭോ!
ഫണിശയന! മമ നയനസരണിയിലിളംകുയിൽ
പെട്ടനേരം മൃതിപ്പെട്ടുപോയ്! ശ്രീപതേ!
ഇനിയുമൊരുമരണമിവനീവിധം കാണുകിൽ
ഇന്നോളമാർജ്ജിച്ച പുണ്യമാറീടുമേ!"
വിശദമൊഴി, മുരശമനനാശിഥിലകൃപാസ്നപിതം
വീണാധരനാം മുനിയോടു ചൊല്ലിനാൻ:—
"മതി,മനസി കദനമയി! പുതിയൊരുവഴികൾ നാം
മംഗളാത്മാവേ! പരിശ്രമിച്ചീടണം;
ഉരപെരുകുമവരരിയകാര്യങ്ങളിൽജ്ജയം

ഉണ്ടാകുവോളം പ്രയത്നിച്ചിടും, ദൃഢം;
സുരപുരിയോടെതിർപൊരുതുമവിരളസുഖാസ്പദം,
സിന്ധുരാജ്യം പ്രവേശിക്കുക സാമ്പ്രതം,

നൃപതിയുടെ ദയിത, ബഹുസുകൃതപരിപാകമായ്
നിർഭരാനന്ദിനി, ഗർഭിണിയാണെടോ,
പെറുമമല സമയമവളനഘരുചിപൂണ്ടിടും
പൂന്തിങ്കളേക്കാൾത്തിളങ്ങും കിടാവിനെ;
തൊടരുതവനില, യതിനുമുമ്പേ ഭവാൻ ചെന്നു
തങ്കത്തളികയിലാക്കിക്കിടത്തണം;

അശുഭഹരമവനരുളുമുത്തരം കേട്ടാലും
ആശ്ചര്യമങ്ങേററമുണ്ടാം, മഹാമതേ!”
അഖിലജഗദധിപനുടെ വചനസുധ സാദര-
മാസ്വദിച്ചങ്ങു ഗമിച്ചു തപോധനൻ;
കളനടനമുടയമലർമഹിളയുടെ പൊന്മയ-
ക്കാൽച്ചിലമ്പൊച്ചയശ്രാന്തം ശ്രവിപ്പതായ്,
വിമലവിധുവിധുരതയൊടൊഴിയുമഴകാർന്നിടും
വെൺപുകൾപ്പൂമ്പട്ടുമെച്ചം വിരിച്ചതായ്,
നലമൊടവരവരുടയ കർമ്മങ്ങൾ ദീക്ഷിച്ചു
നാലുജാതിക്കുമിളക്കം വരാത്തതായ്,
പ്രജകളുടെ പരമസുഖപദവി പരിപൂർത്തിയായ്
പാരിച്ചസിന്ധുഭൂദേശത്തിലെത്തിയും,
യതികൾ കുലമകുടമണി, മനുജപതിദർശനം
യാചിച്ചു പൂകിനാൻ രാജധാനിക്കകം.

വിപുലമതിനൃപതിവരനാദരിച്ചേററവും
വന്ദിച്ചു, വീരസിംഹാസനം നൽകിനാൻ.
വിനയമൊടു കഴൽ പണിയുമവനൊടു പറകവേ
വന്ന കാര്യം മുനി വിസ്തരിച്ചീടിനാൻ;
അനുമതിയുമതിനരുളി, മാനവേന്ദ്രൻ മുനി-
ക്കാവശ്യമുള്ളതെല്ലാമൊരുക്കിനാൻ:
പികമധുരമൊഴികളണിമാലയാം രാജ്ഞിക്കു
പത്തുമാസങ്ങളുമൊത്തു തികഞ്ഞിതു;
സുദതിയവളുരിമയെഴുമൊരുസുതനെ നല്ലൊരാ-
സ്വർണ്ണത്തളികയിൽപ്പെററു യഥോചിതം;

കൊതിമുഴുകി, നിയമിയത്തു സരഭസമെടുത്തു, തൻ-
കാമാനുകൂലമിരുത്തി നിഗ്രുഢമായ്;
നരജനനമഹിമയിഹ മുഴുവനുമറിഞ്ഞതായ്
നിഷ്കളങ്കസ്മിതം തൂകും കിടാവിനെ
പ്രണയമൊടു പലവുരു പുണർന്നുകൊ,ണ്ടാമയാ-
പേതമീവണ്ണം വചിച്ചു വശീശ്വരൻ:—
"കലിതമലകൊടുവിഷയബാധയേൽക്കാത്ത വെൺ-
കണ്ണാടിപോലുള്ളകക്കാമ്പെഴും ശിശോ!
ഉലകുകളെ മുഴുവനൊരു നിലയിലവലോകിക്കു-
മുൽകൃഷ്ടയോഗിയോടൊക്കും കുമാരക!
സരസിരുഹനിലയനുടെ സരളകരകൗശലം
സാക്ഷ്യപ്പെടുത്തുന്ന സൌഭാഗ്യവാരിധേ!
ഭവതു തവ ഭവുകമര! മുവ്വീവലാരിതൻ-
ഭാഗ്യദമടയ്ക്കു പൊൻവാതിലേ! പൈതലേ!
സദയ,മയി! പറക മമ സാവകാശം മഹൽ-
സന്ദർശനത്താലുള്ളവായിടും ഫലം."
ബഹുമതിയൊടിളനളിനകരയുഗളി കൂപ്പിയും
ബദ്ധപ്രമോദമുരച്ചു കിശോരകൻ:—
"ജനിമരണഭയരഹിത! ജയ ജയ മഹാമുനേ!
ജന്മം കൃതാർത്ഥമായ്ത്തീർന്നുമേ നിർണ്ണയം.
കൃതസുകൃത! പരമപദരതജനശിഖാമണേ!
കാരുണ്യശാലിൻ! പ്രസീദ, പ്രസീദ,മേ!
തവവദനകമലമഹമൊരുതവണ ദർശിച്ചു
തൽക്ഷണം ക്ഷുദ്രകീടാകൃതി തള്ളിനേൻ;
ഒരുപടവുകയറി,യഥ പികജനനമാർന്നനാം
ഓർക്കാതെ വീണ്ടും തവാനനം കാൺകയാൽ
പതഗതനു പരിചിനൊടു കൈവെടിഞ്ഞിന്നിതാ
പാർത്ഥിവേന്ദ്രാത്മജനായിപ്പിറന്നു ഞാൻ;
സുഗുണഗണസദന! ഭവദീക്ഷണമിപ്പൊഴും
സാധിക്കയാ,ലററു സംസാരബന്ധനം,
ദ്രുഹിണസുത! മമ ചരിതമൊന്നു പോരുംമഹ-
ദ്ദർശനത്തിൻഫലമോർമ്മവെച്ചീടുവാൻ."

ധൂതജലദഗഗനഭുവി തൂമിന്നൽ പോലെയും,
ധൂമത്തിൽനിന്നു ധനഞ്ജയൻ പോലെയും,
ദ്യുമണിരുചി തിരളുമൊരു തേജസ്സു ബാലൻെറ
ദേഹത്തിൽ നിന്നുടൻ മേല്പോട്ടു പൊങ്ങിനാൻ
"ഭുജഗവരശയന! ചര! വരദ! നിഗമാകൃതേ!
ഭാൎഗ്ഗവീജാനേ! ജഗൽപ്പതേ! പാഹിമാം;
ഭവസലിലനിധി നടുവിലുഴലുമിവനെ ക്ഷണം
ഭക്തചിന്താമണേ! കാത്തുകൊള്ളണമേ;
മുറയൊടിഹ തിരുചരണമോൎക്കുന്നതിന്നു നിൻ-
മായയാലിങ്ങുള്ള മോഹമാറ്റണമേ!"
സ്തുതിമൊഴികളിവ പലതുമരുളിയതിഭക്തനായ്
സംശയം തീൎന്നു മറഞ്ഞു മുനീശ്വരൻ.

——— (൦) ———



# ശ്രീരാമനീതി

അഥവാ,

## ഒരു ശാപമോക്ഷം.

---

ജനപാലപദം ലഘൂകരിച്ചും,
ജനകാഭീപ്സിതമാദരിക്കയാലെ,
അനവദ്യയശസ്സിരട്ടിയാക്കീ
ദിനനാഥാന്വയമൌലി, രാമചന്ദ്രൻ. ൧

ഖരരാവണമുഖ്യഹിംസ ചെയ്തും;
ധരണീനന്ദിനിയാളെ വീണ്ടെടുത്തു;
വരഭൃത്യരൊടൊത്തയോദ്ധ്യയിങ്കൽ-
പ്പരമാത്മാവെഴുന്നെള്ളി പൂൎണ്ണമോദം. ൨

സ്ഫുരദുത്തമസൽഗ്ഗുണൌഘവാസൻ,
ഭരതൻ, പൂൎവ്വജപാദുകായുഗത്തെ
തരസാ രഘുപുംഗവൻെറ പൊൽപ്പൂ-
ഞ്ചരണത്തിൽത്തൊഴുതാനമിച്ചു വെച്ചു. ൩

പല ദിവ്യജനം പുകഴ്ത്തിടുന്നോ-
രലഘുശ്രീമയമാം മഹാസദസ്സിൽ,
ബലശാലിനൃപാലപീഠമേറി-
ത്തലയിൽച്ചാരുകിരീടവും ധരിച്ചു. ൪

കുലധർമ്മവഴിക്കു നീതിനിഷ്ഠാ-
നിലയിൽത്താനിളകാതുണർന്ന വൃത്തം,
ഉലകാഴിയിലാണ്ടു മുങ്ങിയാലും,
വിലസംവിട്ടു നിലയ്ക്കു ലാലസിക്കും. ൫

ശ്രുതിബോധവിശുദ്ധി, തത്വചിന്താ-
രതി, സത്യപ്രതിപത്തി, ധാർമ്മികത്വം,
ഇനി സൽഗ്ഗുണമാന്തു കോസലത്തെ
ക്ഷിതിവാഴുനാർനിരയന്നനുഗ്രഹിച്ചു. ൬

അരിയോരനുകമ്പദീനരോടു-
ണ്ടരിശബ്ദശ്രവണത്തിലില്ലതേതും;
പെരികെപ്പുകളാണ്ടു പാരിടത്തിൽ-
പ്പുരിയിൽ ക്ഷത്രിയധർമ്മമുല്ലസിച്ചു. ൭

കളവില്ല, കടപ്പമില്ല, നാട്ടാ-
ക്കളവും തൂക്കവുമെങ്ങുമൊപ്പമായി;
കളനീക്കിയ നെൽക്കൃഷിക്കു തുല്യം
വിളയാടുന്നിതു വൈശ്യവൃത്തിയെങ്ങും. ൮

മറവറു മഹാനുഭാവരാകും
മറയോരെപ്പരിചര്യചെയ്തു നിത്യം,
മുറപോലെ മനസ്സുഖാപ്തമാമ-
മ്മുറ പാലിച്ചു സുഖിച്ചു ശൂദ്രവർഗ്ഗം. ൯

അതിവർഷ,മകാലവർഷമെന്നീ-
ഗതിയാണിന്നു കൃഷീവലക്കനർത്ഥം;
പതിവായ് പ്പൊഴിയുന്ന കാലവർഷ-
സ്ഥിതിയാൽക്കർഷകരും കൃതാർത്ഥരായി. ൰

അനഘാഭകലർന്നലർന്ന പുത്തൻ-
കനകപ്പൂന്തുകിൽ പൂണ്ടിടുന്നപോലെ,
ഘനമുള്ള പഴുത്ത നെൽക്കതിർക്കോ-
പ്പനവദ്യപ്രകൃതിക്കു ചന്തമേററി. ൨൧

കളസുന്ദര,മിന്ദിരാപദപ്പൊൻ-
തളകൾക്കുള്ള ശുഭപ്രണാദഘോഷം
വളരുന്നു പരം, ധനാധിപന്മാ-
ക്കളമാടൽപ്പെട്ടുമാരു വീട്ടുതോറും. ൨൨

കരളാം കപിയെപ്പിടിച്ചടക്കി-
പ്പരമാർത്ഥം തിരയും തപോധനന്മാർ
ചിരബാധിതശത്രുശല്യമില്ലാ-
ത്തുരമൊടെങ്ങും നിയമം നടത്തിടുന്നു. ൨൩

ഖലചേഷ്ടിതരാവൊഴിഞ്ഞു, സമു-
ജ്ജ്വലപുണ്യാർക്കനുദിച്ചു സുസ്ഥിരാഭം;
വലജിന്നഗരപ്രശസ്തിയെ ക്ഷ്മാ-
വലയക്ഷേമസമൃദ്ധി താഴ്ത്തിവെച്ചു. ൨൪

തിരുനന്ദിനിയെത്തനിക്കു വേൾപ്പാൻ
തിരുമുൽക്കാഴ്ചകൊടുത്ത നന്ദികൊണ്ടോ,
കരുണാകരനുർവ്വിയെ സ്വഭാഗ്യ-
ക്കരുവാം ജാനകിയെക്കണക്കെപോററി? ൨൫

ശുഭവൃത്തികളാമമാത്യവംശ-
ഷ്ക,രന്നീതികലാധുരന്ധരന്മാർ,
സഭയിൽപ്പിരിയാതെ സൂര്യകോടി-
പ്രഭനാം രാഘവനെസ്സമാശ്രയിച്ചു. ൨൬

പ്രിയയൊത്തു പുരത്തിലും, തനിക്കും-
പ്രിയമാണഗ്രജനൊത്തരണ്യവാസം,
സ്വയമേവമുദാഹരിച്ചു തേജോ-
മയനാം തമ്പി സദസ്സിലുണ്ടജസ്രം. ൨൭

അതിവിക്രമവായ്പുകൊണ്ടു ലങ്കാ-
പതി പുല്ലെന്നകണക്കുവെച്ച വീരൻ,
ക്ഷിതികന്യകയെത്തുണച്ച ധന്യൻ,
മതിമാൻ മാരുതി കൈവണങ്ങിനിൽപ്പൂ. ൧൮

മഹിചൂടിന മഞ്ജുമാലപോലേ,
മഹിതശ്രീവിളയും പദയാധിപോലെ,
വിഹിതശ്രുതനായ് വിളങ്ങി, സീതാ-
സഹിതൻ, സജ്ജനബന്ധു, സാർവഭൌമൻ. ൧൯

പുരിയിൽച്ചിരമാവസിച്ചൊരിക്കൽ-
പ്പരിവാരാന്വിതമുന്നതപ്രതാപൻ,
പരിപാവനപുഷ്പകത്തിലേറി-
പ്പരിതോഷത്തൊടു യാത്രയൊന്നു ചെയ്താൻ. ൨൦

നരവാഹനഭത്തമായ വിശേഷാ-
ത്തരമാമംബരയാനമംബരത്തിൽ
തരണിദ്യുതിപൂണ്ടുയന്നു വേഗം;
ശരമൊന്നാഞ്ഞുവലിച്ചയച്ചപോലെ. ൨൧

സുരചാരണരാദരിച്ചു പാടും
പരമാനന്ദമയപ്രസന്നഗീതം
പരപൂരുഷ യാത്രയെപ്പരക്കെ-
സ്സരസം സർവജഗത്തിലും പരത്തി. ൨൨

ദിതിജാധിപരാക്രമിച്ചു പററി-
പ്പതിയും പാടുകളസ്തമിച്ചു കണ്ടും,
ക്ഷതിലേശമിയന്നിടാത്ത ധർമ്മോ-
ന്നതി പാർത്തും, കൃതകൃത്യനായി നാഥൻ. ൨൩

വഴിപോലെ വിമാനമൊട്ടു കാതം-
വഴിനില്ക്കാതെ കുതിച്ചുപോയ ശേഷം;
ഒഴിയാതെ പടന്നു കണ്ണയപ്പാൻ-
കഴിയാതുള്ളൊരു കാനനത്തിലെത്തി. ൨൪

"ഗമനം മതി; യീവനത്തിലംഗ-
ശ്രമമാററാനിനി നോക്ക വിശ്രമിക്കാം;"
കമലേക്ഷണനേവമോത്തിരിക്കെ-
ക്ഷമയിൽപ്പുഷ്പകമങ്ങിറങ്ങി മന്ദം. ൨൫

പലഭീമതരുക്കളൊത്തുയന്നും,
ഖല സത്വങ്ങൾ പുളച്ചുക്രൂത്തടിച്ചും,
വിലസുന്ന മഹാ വനത്തിലുൾപ്പെ-
ട്ടലഘുശ്രീയവർ സഞ്ചരിച്ചു കണ്ടു. ൨൬

അരിമയ്ക്കിളമാനൊടൊപ്പമാററി-
ന്നരികിൽ കേസരി കേളിയാടിടുന്നു;
പെരിയോരുടെ മുന്നിലൈകമത്യം
പരിപാലിക്കണമെന്ന ലോകതത്വം. ൨൭

കളകോമളമേചകപ്രകാശ-
ക്കളമാമത്തിരുമേനി കാൺകയാലെ,
ഉളവായ സവർണ്ണ സൌഹൃദത്താൽ
കളകണ്ഠാവലി നൃത്തമാടിടുന്നു. ൨൮

നിപതിച്ച നവ പ്രസൂനമാലാ-
കപടംകൊണ്ടു ചുവന്ന ചേലചുററി,
സുപരിഷ്ക്കൃത സൽഫലങ്ങളാരാ-
ലുപയോഗാത്ഥമിടയ്ക്കു കാഴ്ചവെച്ചും; ൨൯

ഘനശാഖികളേററമരഞ്ഞുപൊങ്ങും
നിനദത്താൽജ്ജയമംഗളം കഥിച്ചും,
വനദേവി, വിധിക്കു തക്കവണ്ണം
വനമാലിക്കുപചാരമാചരിച്ചു. (യുഗ്മകം) ൩൦

പുരുകൌതുകപൂർവ്വമേവമെല്ലാ-
വരുമൊന്നിച്ചു രസിച്ചു പാത്തിടുമ്പോൾ,
പുരുഷോത്തമനെ സ്തുതിച്ചു പെട്ട-
ന്നൊരുക്രൂരറൻ കഴ കാൽത്തളിക്കുവീണാൻ. ൩൧

ചിറകിട്ടു നിലത്തടിച്ചു, മാന-
ക്കറവോതി, ച്ചുടുകണ്ണുനീർ പൊഴിച്ചും,
നിറയുന്ന വിഷാദമാ,ണ്ടുരുണ്ടും,
മുറയിട്ടാ,നവ,നാർത്തനിപ്രകാരം:— ൩൨

"ഭരതാഗ്രജ! ഭാർഗ്ഗവീശ! വിശ്വം-
ഭര! താപിഞ്ഛകളേബര! പ്രസീദ;
ശരണാഗതവത്സല! പ്രഭോ! ത്വ-
ച്ചരണപ്പൂമ്പൊടി മാത്രമാശ്രയം മേ. ൩൩

അകളങ്കിതസത്യരക്ഷ ചെയ്വാ-
നകതാരിൽത്തടയും തടസ്ഥമെല്ലാം
അകലെക്കളയുന്ന നീതിമാനാം
സകലവ്യാപി ഭവാൻ ജയിക്കമേന്മേൽ! ൩൪

ഫണിമെത്തയിലാണ്ടു മൂന്നുലോക-
പ്പണി ചെയ്യും പരചിൽപ്രകാശനാം നീ
ഗുണികൾക്കു തുണയ്ക്കുതാൻ മനുഷ്യാ-
ഗ്രണിയായുർവ്വരയിൽപ്പിറന്നതല്ലോ. ൩൫

ഹത ദുർന്നയ! പാടുപെട്ടു കാലോ-
ചിതമാം പാർപ്പിടമൊന്നു ഞാൻ ചമച്ചേൻ;
പതഗാധിപനാമുലൂകനേകൻ
ബത! നിർല്ലജ്ജ,മതാക്രമിച്ചിരിപ്പൂ. ൩൬

പറവയ്ക്കു പരപ്പിലൈകമത്യം
കുറയും, ബാഹുബലം പ്രമാണ,മിത്ഥം
മുറ നിൻ തിരുവെൺപുകൾപ്പടത്തിൽ-
ക്കറയല്ലേ? കലി, വാഴ്ചയേററുവെന്നോ? ൩൭

മമ വീടവനുള്ളതെ,ന്നലൂകാ-
ധമനോതുന്നു തരിമ്പു നാണമെന്യേ;
സമരത്തിനു ശേഷിയില്ല, സത്യ-
ക്രമമങ്ങുന്നു തിരിച്ചുതന്നിടേണം." ൩൮

കഴുവിൻപിറകെപ്പറന്നുചെന്നു-
പ്പൊഴുതാരാമപദാംബുജങ്ങൾ രണ്ടും
തൊഴുതുൾക്കടഭക്തിയിങ്കലുള്ളം
മുഴുകി, ക്രമമേവമൊന്നുണർത്തി:— ൩൯

"വിജയീഭവ രാമഭദ്ര! ദുഷ്ട-
വ്രജവിച്ഛേദക! വേദവേദ്യമൂർത്തേ!
തജ നീക്കമൊരിക്കലായ ത്വൽപ്പാദം
ഭജനം ചെയ്യുതുതന്നെ ജന്മലാഭം. ൪൦

ഗതപാതക! പത്മനാഭ! കുക്ഷി-
സ്ഥിതലോക! പ്രണതാവനോത്സുകാത്മൻ!
ചിതമായ് തിരുനാമമുച്ചരിപ്പാൻ
മൃതനായാലുമെനിക്കു തോന്നിടേണം. ൪൧

പഴിവാക്കു പറഞ്ഞ ഖർവഗർവ-
ക്കുഴിയിൽച്ചാടി മനം മറന്നിടുമ്പോൾ,
ഒഴിയാതെ തുറന്നുവെച്ചിടും നിൻ-
മിഴിമൂടാൻ മുതിരുന്നു മൂഢലോകം! ൪൨

കുടിലൻ കഴുകൻ തനിച്ചു കള്ളം
മടികൈവിട്ടു തൊഴിച്ചു, തന്വരാനേ!
അടിയൻ സകുടുംബമൊട്ടു പണ്ടേ
കുടിപാർക്കുന്നിടമാണു, താത്ത്വബന്ധോ!" ൪൩

അരുൾചെയ്തു രഘൂത്തമൻ:—"നിനച്ചാ-
ലിരുപേർക്കും ബഹുവാശിയുണ്ടിതിങ്കൽ;
ഒരു സംശയമുണ്ടതിന്നു വേഗം
തരുമാറാകണമുത്തരം ഭവാന്മാർ. ൪൪

വ്യവഹാരമിയന്ന കൂട്ടു നിർമ്മി-
ച്ചവസാനിച്ചൊരു കാലമോർമ്മയുണ്ടോ?
ജവമുത്തരമുച്ചരിച്ചു ഗൃധ്ര-
പ്രവരൻ:—"ഞാൻ പറയാം, മറിഞ്ഞപോലെ. ൪൫

നരശ്രുഴിയിലുത്ഭവിച്ച നാരം തൊ-
ട്ടരച! പ്രസ്തുത നീഡമെന്നധീനം;
പരനില്ലവകാശലേശമേവം
പരമാത്ഥം; പ്രതി ക്രമണം പറഞ്ഞു:— ൪൬

“പലപാദപസന്യജാലമെന്നാ-
ണലകിൽപ്പൊങ്ങിയ,തന്നുതൊട്ടുതന്നെ,
നലമോടതുമന്നികേതനംതാൻ;
ഫലവത്താകുകയില്ല ചോരവാക്യം—” ൪൭

രമണീയമൃദുസ്മിതാനനൻ,ഭ്രു-
രമണൻ, സിന്ധുഗഭീര,നീ വിധത്തിൽ
ക്രമമോടവർ ചെയ്ത വാദമൊക്കെ-
ക്ഷമയിൽ കേട്ടു വിധിച്ചു, സത്യസന്ധൻ:— ൪൮

“വെറുതേ വലയേണ്ട ഗൃദ്ധ്റമേ! കേരം
ചെറുതും വാസ്തവമില്ല നിൻെറ വാക്കിൽ;
നറുതേൻമൊഴി കൈതവസ്വഭാവം
പെരുമെന്നുള്ളതു നീ വെളിപ്പെടുത്തി. ൪൯

ധരണീരുഹജാലസംഭവാന-
ന്തരമേ പത്രരഥക്കു നീഡമുള്ളൂ;
ദുരഹംകൃതിമൂലമന്യഗേഹം
ഹരണംചെയ്തിടുവോനതീവദണ്ഡ്യൻ.” ൫൦

പരാധികരമായിട്ടും തൊഴിലെടുത്ത പക്ഷീന്ദ്രനെ-
ക്കരാളകരവാളെടുത്തുടലറുത്തു വീഴ്ത്തീടുവാൻ,
വിരാഡ്പുരുഷനോങ്ങിടുന്നളവിലാശു കേട്ടീടിനാൻ
നിരാമയവിയദ്വച,സ്സഖില വിസ്മയാനന്ദദം:— ൫൧

“അരുതരുതു, മഹാത്മൻ! ദണ്ഡനം ദീനനായു-
ള്ളൊരു കഴുകനിവൻ പണ്ടെത്രയോ സത്യവൃത്തൻ;
നിരുപമഗുണവാനായ് ബ്രഹ്മദത്താഖ്യനായു-
ള്ളൊരു നൃപതി പിറന്നാൻ, പണ്ടു,പാരം പ്രശസ്തൻ. ൫൨

അന്നാളുൽക്കൃഷ്ടനായുള്ളൊരു മുനി, നൃപതി-
ശ്രേഷ്ഠനെക്കാണുവാനായ്-
ച്ചെന്നാൻ; നന്ദിച്ചു ധാത്രീപതി യതിവരനെ-
പ്പൂജചെയ്യും ദശായാം,
തന്നാതിഥ്യത്തിലുണ്ടായ് ചെറുപിഴ; കുപിത-
സ്വാന്തനായ് താപസേന്ദ്രൻ
ചൊന്നാനത്യുഗ്രശാപപ്രവചനം; മതിനാൽ
ശ്ശൂദ്ധനീ ഗൃദ്ധ്രമായാൻ. ൭൩

കാകുൽസ്ഥ! ശ്രീപതേ! നിൻപദയുഗമവലോ-
കിച്ചു മുജ്ജന്മമെല്ലാ-
നാകുന്ന വൻതപം ചെയ്തിവനിവിടെ വസി-
ക്കുന്നു,താനന്ദമൂർത്തേ!
വൈകുണ്ഠാസക്തചിത്തത്തൊടു ചിരമവനീ-
പാലനം ചെയ്തു വാഴാ-
നാകുംമട്ടിൽ കൊടുത്തീടണമിവനു കൃപാ-
ലോകനം ലോകബന്ധോ!" ൭൪

ശ്രീരാമഭദ്ര,നശരീരിവചസ്സിനാലു,മ-
ത്താരാടിയക്കഴുകനെത്തഴുകി പ്രമോദാൽ;
പാരാതെ സുന്ദരനുപോചിതവേഷമാന്നു,
നാരായണസ്മരണയാന്നു തിരിച്ചു ധന്യൻ. ൭൫

സ്ഫാരാത്ഭുതാകലിതവൃത്തമിതൊക്കെയും ക-
ണ്ടാരാൽ സ്തുതിച്ചു മരുവീടിന കൌശികനും,
നേരായനുഗ്രഹമണച്ചു രഘുദ്വഹൻ, ഭൂ-
ഭാരാപഹൻ സപരിവാരമയോദ്ധ്യ പുക്കാൻ. ൭൬

o

# ഫൽഗുനശമം.

---

ഭീമപ്പടക്കളരിയിൽക്കുരവീരരെത്തൻ-
കാമപ്പടിക്കു വിജയിച്ചു കൃതാർത്ഥനായും,
ശ്രീമന്നൃപാലപദമന്നു കൈവരുത്തി-
ക്ഷേമത്തിലങ്ങിനെ രസിച്ചു വസിച്ചു പാർത്ഥൻ. ൧

ചമ്മട്ടി വീശിയൊരു തൃക്കര,മർത്ഥവത്താം-
കർമ്മപ്രകാണ്ഡമുറ വാഴ്ത്തിയ വാഗ്വിലാസം
ഇമ്മട്ടശേഷ,മതിരറ്റ യശപ്പരപ്പിൽ
കൺമഞ്ഞളിച്ചതുനിമിത്ത,മവൻ മറന്നു! ൨

ഭള്ളാർന്ന ബുദ്ധിയു,മധോഗതിയും നിനച്ചാ-
ലുള്ളാപ്പരസ്പരവിദൂരമെഴുന്നു ചൊല്ലാം;
കൊള്ളാത്തൊരമ്മദമകറ്റിടുവാൻ, കുറിക്കു-
കൊള്ളാനെടുത്തു പലവിദ്യകളും മുകുന്ദൻ. ൩

ആറും ധനഞ്ജയനു ദുർമ്മദമെപ്പൊളപ്പോൾ;
ഏറും മനസ്സിലതുവിട്ടൊഴിയാതെ വീണ്ടും;
മാറുന്നു ഭാസ്കരനുദിക്കുകി,ലെങ്കിലും ക-
യ്യേറുന്നു രാത്രിയിലിരുൾപ്പടയെന്നപോലെ. ൪

ശ്രീമാധവൻ വിജയനോടൊരുമിച്ചൊരിക്കൽ
രാമായണംകഥ കുതൂഹലമാർന്നു നോക്കി;
ഭൂമാനിനീരമണനാം രഘുപുംഗവന്റെ-
സീമാവിഹീന മഹിമാനമറിഞ്ഞു വാഴ്ത്തി. ൫

വില്ലു,മ്പു,വാൾ,പ്പരിഘ,മുഷ്ടി,യിവറ്റകൊണ്ടു-
കില്ലറ്റു ഭീമരണമാടിയ കൗണപന്മാർ,
മല്ലുക്കു കാണ്മതി,നടർച്ചുവടിൻമിടുക്കു
തെല്ലല്ല കാട്ടിയതു; നോക്കുക യുദ്ധകാണ്ഡം. ൬

വാട്ടംവരാത്തശിരിയന്നിടുമിന്ദ്രജിത്താ-
ക്രുട്ടത്തി,ലേതുനിലയോക്കിലു,മഗ്ര്യഗണ്യൻ;
കോട്ടയ്ക്കുകത്തരികളെത്തുകിലും, കരംക്ക
കോട്ടം പിതാവിന്നു കെടുത്തതു താനൊരുത്തൻ. ൭

അണ്ണന്നു തക്ക തുണ, നിഷ്കളബുദ്ധിമാൻ, ദോ-
ർദ്ദണ്ഡപ്രതാപനിധി, നിസ്തുലധീരചിത്തൻ,
ദണ്ഡം പെടാതെ, മുറയേററു നടത്തിയോ,നീ-
വണ്ണംവിളങ്ങുവതു ലക്ഷ്മണ,നെന്നു സിദ്ധം. ൮

ധീ,മിത്രസേവ, ഗുരുപൂജന,മാഭിജാത്യ-
മീ,മിക്ക സംഗതികളും നിരുപിപ്പതായാൽ,
ഭൂമിക്കുമേലധികവിശ്രുത,നിന്ദ്രജിത്തോ,
സൌമിത്രിയോ? പറയുവാൻ പണി തീച്ചയാക്കും. ൯

ആയോധനത്തിനുതകുംപടി വില്ലെടുക്ക-
മാ,യോധവീരരുടെ മുന്നണി മേഘനാദൻ
ന്യായോചിതം വിലസിടുന്നു,വിശങ്ക,മെന്നു
ധീയോലുമജ്ജുനനു കൃഷ്ണനുദാഹരിച്ചു. ൧൦

വില്ലാളിവീരരുടെ പൊന്മുടിയിൽത്തിളങ്ങും
കല്ലായ് രഘൂദ്വഹനെയൊന്നു കണക്കുകൂട്ടാം;
അല്ലാതെ, ലക്ഷ്മണനു പൂജ്യതയില്ലയെന്നു
വല്ലാത്ത മൂഢത കിരീടി ധരിച്ചുവെച്ചു. ൧൧

"ആണായ ഞാൻ രഘുവരാനുജനെങ്കി,ലന്നു
കാണായിരുന്നു, ബത, രാവണിതൻപ്രതാപം!
ബാണാവലിക്കരഞൊടിക്കലകേഴമൊററ-
സ്ഥൂണാക്കിയേൻ! പറപറന്നിടുമഭ്രനാദൻ! ൧൨

ദൈവംതുണപ്പതിനിരന്നു, മുറയ്ക്കിളക്കി-
പ്പാവം! കളഞ്ഞു പഴതെപ്പതിനാലുവഷം!
ഏവന്നു തോന്നുമിതു? തുപ്പ്!മൊരേ ശരത്താൽ
കൈവന്നിടും വിമതശീഷമെനിക്കു നൂനം. ൧൩

ഖ്യാതിപ്പെട്ടം സുകൃതി രാമനു തമ്പിയെന്ന-
ല്ലാതില്ലവന്നു വലുതായൊരു വീര്യമൊന്നും;
ജ്യോതിസ്സെഴും രവികരം നവദർപ്പണത്തിൽ
ദ്യോതിക്കി,ലെന്തു മുകുരത്തിനു ദീപ്തി വേറെ?" ൪

കൊണ്ടാടിടും നിജ മഹത്വമജസ്രമോർത്തു
കൊണ്ടാ,വിശിഷ്ടചരിതം നിശമിച്ചശേഷം,
ഉണ്ടായി ഫൽഗുനനിതീദൃശ ബുദ്ധിമോഹം;
പണ്ടാനയെക്കുരുടർകണ്ടു കുറിച്ചപോലെ. ൫

സ്വൈരത്തിലപ്രിയസുഹൃത്തൊടു ചേർന്നു വൈകു-
ന്നേരം നടന്നു മുരവൈരി കുറച്ചുദൂരം;
സൌരഭ്യസാന്ദ്രശിശിരാനിലപോതമേറ്റു
സാരസ്യവാർത്തകളുരച്ചു തിരിച്ചു മന്ദം. ൬

പെട്ടന്നു മുന്നിലൊരു മർക്കടബാലനെത്തു-
പെട്ടു,സ്സഖാക്കളുടെ പോക്കു തടഞ്ഞുനിർത്തി;
തചിട്ടുഞ്ചിടും പ്രകൃതി പാർക്കി,ലൊഴിഞ്ഞുമാറും
മട്ടല്ല കാണ്മതു; കിശോരനു ക്രുസലുണ്ടോ? ൭

"മാറിക്കിടക്ക,ജള! ദുർന്നയ! ജീവിതത്തിൽ
ക്രൂറില്ലയോ ചെറുതു?"മെന്നുരചെയ്തു പാർത്ഥൻ;
കേറിക്കിടന്നു, പുരുപുച്ഛരസം മുഖത്തു
ചേറി,ച്ചിലച്ചു പലതും ചെറു മർക്കടത്താൻ. ൮

"എന്തേ വിചിത്ര!മൊരു വാനര,നാസ്ഥയില്ലാ-
തെൻനേർക്കു ഹാസ്യമരുളീടുമവസ്ഥ കൊള്ളാം!
ഇന്നോവരെയ്ക്കു;മിതു കേട്ടറിവില്ല; തെല്ലു-
മെന്നെക്കുറിച്ചിവനു കേൾവിയുമില്ലയെന്നോ?" ൯

താന്തോന്നിയാകുമിവനെന്തു തനിച്ചു നട്ട-
ഭ്രാന്തോ, കരൾക്കടയ ദുസ്തരദർപ്പവായ്പോ?
ശാന്തോക്തിയാലിവനു ബുദ്ധി വരാത്തപക്ഷം
ഞാൻ തോന്നിടുംവിധമിതിന്നു ചികിത്സ ചെയ്യാം." ൧൦

സ്ഫീതപ്രകോപഹതവാഹനഹേതി കത്തി-
ച്ചേതസ്സിലാളുവതൊളുക്കിയു,മിത്ഥമോൎത്തും;
ചൈതന്യഗർഭിതവചസ്സുക,ളാപ്ലവംഗ-
പോതത്തൊടിങ്ങിനെ വചിച്ചിതു വിശവീരൻ:— ൨൧

"നാട്ടിൽപ്രഭുക്കളുടെ പുഷ്ക്കലകീൎത്തി കണ്ട-
കാട്ടിൽക്കിടക്കമിവനെന്തറിയുന്നു? മൂഢൻ;
തോട്ടിൽ കളഞ്ഞിടുക ധൃഷ്ടത! ദുഷ്ട! നിൻെറ
പാട്ടിന്നു പോക; മതി നമ്മൊടു നാട്യമെല്ലാം. ൨൨

പിട്ടല്ല, നേർവഴിവെടിഞ്ഞടിയൊന്നുവെയ്ക്കും-
ചട്ടം നമുക്കു പതിവില്ല, ധരിക്ക പണ്ടേ;
നട്ടംതിരിച്ചിടുകിലാരെയു,മമ്പുകൾക്കു
പെട്ടന്നു തീനിടു,മിതൽപ്പതിരില്ല തെല്ലും. ൨൩

ചാരത്തുനിന്നുടനെ മാറുക; നീയൊരൊററ-
ക്രൂരമ്പുകൊണ്ടു ശതയോജനദൂരമെത്തും;
വീരൎക്കു ചേരുമൊരു സന്താനമല്ലഹോ, നി-
സ്സാരൎക്കു പററിയതു, ദണ്ഡനനീതിമാത്രം! ൨൪

കയ്യാലെ നിൻ തനു തൊടുന്നതു നിന്ദ്യ,മെന്തു-
ചെയ്യാ?മൊരായുധമെടുപ്പതിനായ് മറന്നു!
വയ്യാ രണത്തിനതുകൊണ്ടിവനിപ്പൊ,ളെന്നോ
നിയ്യാശപിപ്പതു? വലീമുഖ! ഭീരു നീ താൻ!" ൨൫

തൻമിത്രമാം മനുജവര്യനു,മക്കരങ്ങും,
തമ്മിൽ ശഠിക്കുമതുകേ,ട്ടുരവാക്കുപോലും,
ധൎമ്മിഷ്ഠനായ ഭഗവാനരുളാതെ, കണ്ണും-
ചിമ്മി,ച്ചിരിച്ചു രസമോടരികത്തു നിൽപ്പൂ. ൨൬

വാലാട്ടി,വാനരനുരച്ചു കിരീടിയോടായ്:—
"പാലാഴിവീചിയൊടെതിർപ്പുകളേന്തിടും നീ,
ബാലാനുകൂലചപലപ്രകൃതം പൊറുക്കാ-
നീലാക്കിലിങ്ങിനെ കയപ്പതു, കക്കശതം! ൨൭

ആവശ്യമില്ല കപിമേനി തകൎക്കുവാൻ ഗാ-
ണ്ഡീവം കുലയ്ക്കുമൊരു ദിവ്യകരത്തിനേതും
വൈവശ്യമെന്തിനു? ഭവാനൊരു വില്ലുമമ്പു-
മീവട്ട,മങ്ങു തരുവാൻ മതിയായിടും ഞാൻ. ൨൮

വമ്പിച്ചു, തെക്കുവശമുള്ള മരത്തിലുണ്ടാ-
ക്കൊമ്പിന്നിടയ്ക്കൊരു തുരുമ്പുപിടിച്ച ചാപം;
അമ്പില്ല വേണ്ടവക,യെങ്കിലുമൊന്നു കാണാ-
മമ്പിൽ ഗ്രഹിച്ചു, ശപഥം നിറവേററിയാലും." ൨൯

ചാടിക്കരേറി, പുരുഷാഗ്രണി ദാരുവിന്മേൽ
തേടിത്തിരഞ്ഞു കൊടുതായൊരു വില്ലു കണ്ടു
കേടില്ല, കാലഗതി മണ്ണറയിട്ടു ലോകം
പേടിച്ചുപോമതിനെ നേൎക്കൊരുനോക്കു കണ്ടാൽ. ൩൦

മാനം നടിച്ചു നരമൌലി വലത്തുകയ്യാൽ
സ്ഥാനത്തുനിന്നതിനെ നീക്കിടുവാൻ മുതിൎന്നു;
മ്ലാനം ഫലം! പഴുതെയായിരുകൈകൾകൊണ്ടും
താനങ്ങു ചെയ്ത തൊഴിലാസകലം, വിചിത്രം! ൩൧

കായം വിയൎത്തു,നെടുവീർപ്പുകളിട്ടു, രക്ത-
പ്രായം കലങ്ങി മുഖ,മശ്രു പൊടിഞ്ഞു കണ്ണിൽ,
ആ,യതനശീലനൊരു പാവ കണ,ക്കിതെന്തു-
മായപ്പകി,ട്ടഹഹ!യെന്നു മിഴിച്ചുനിന്നു! ൩൨

"കീശക്കിടാവിനൊടു വാശി പിടി,ച്ചൊടുക്കം
മോശത്തിലായ്! പരിഹസിക്കുമരാതിവൎഗ്ഗം!
പ്രാശസ്ത്യമുള്ള പുരുഷത്വസ്വതന്ത്ര മാന-
നാശത്തിലും മരണമോൎക്കിലതീവ യോഗ്യം. ൩൩

എന്തായിരിക്കുമിതിലെപ്പരമാൎത്ഥ,മാൎത്ത-
സന്താനഭൂരുഹ! മുകുന്ദ! ഹരേ! മുരാരേ!
പിൻതാങ്ങിടേണ്ട തിരുമേനി സമന്ദഹാസം
ചെന്താമരാക്ഷ കുടികൊൾവതു കഷ്ടമേവം! ൩൪

ഉൾത്തിങ്ങിടുന്ന ദുരഹങ്കൃതിയായിട്ടും തീ
കത്തി,ത്തണുത്തു, ചുണകെട്ടു, വലഞ്ഞു പാർത്ഥൻ,
സത്തിപ്രകാരമവനോടു പറഞ്ഞു ചാര-
ത്തെത്തി, പ്രശാന്തമതി മർക്കട,നാത്തമോദം:— ൩൫

"നാകാധിപാത്മജ! ധനഞ്ജയ! നിന്നിലുണ്ടാ-
മേകാന്ത ദർപ്പമൊരു മട്ടിലടങ്ങിയില്ലേ?
ലോകാഭിമാന്യരറിവുള്ള ഭവാദൃശന്മാ-
ർക്കാകാ, മദം ലവവു,മെന്നൊരു പാഠമായി. ൩൬

ഘോരാഹവത്തിലയി, നിൻ ജനകന്നു കൂടി-
പ്പോരായ്മ ചേർത്ത പുരുവിക്രമി, മേഘനാദൻ
പേരാളുമക്കൊടിയ കാർമ്മുകമേററു മുററും
പോരാടിനാ,നറിക ലക്ഷ്മണനോടു മുന്നം. ൩൭

ആ വിശ്വവീരനെ വധിച്ചൊരു കൈത്തലത്താ-
ലാവില്ലു ലക്ഷ്മണനെടുത്തു വലിച്ചെറിഞ്ഞു;
ആ,വില്ല,തേനിലയിൽ നിന്നണുനീക്കവാനായ്-
ഭ്രുവിങ്കലാർക്കു, മറിയാമതുകൊണ്ടു ശേഷം. ൩൮

എന്നാലും മമ തമ്പുരാൻ രഘുവരൻ
തൻതമ്പിയെപ്പററി നീ-
യി,ന്നാഹന്ത! തരിമ്പു നിന്ദ കരളിൽ-
ക്കൈക്കൊൾകയാ,ലീവിധം
സ്വർന്നാഥാത്മജ! മാനഭംഗമുളവായ്;
സത്തുക്കളെപ്പററി നാം
നിന്ദാലോചനചെയ്കിലിങ്ങപജയം
തെററന്നു പററും, സഖേ!

സ്ഥൂലക്ഷ്മാധരസന്നിഭാകൃതി കല-
ന്നാഹാ! മരുൽപ്പുത്രനായ്-
കോലം മാററിയ മർക്കടന്റെ മൊഴിയാൽ
ള്ളേററ ഭീമാനുജൻ,

ആലംബം ഹരി,യെന്നുറച്ചു, തന്നമൽ-
പ്പാദം വണങ്ങി,ക്കൃപാ-
ശീലൻ കേശവനോടു ചേർന്നു തിരികെ-
പ്പോയാൻ, പ്രസന്നാശയൻ. ൪൦

— —(0)——

## കൈകേയിയുടെ കൌമാരം

തനതാത്മജനുർവ്വരാധിപത്യം,
വനവാസം രഘുപുംഗവ,ന്നിവണ്ണം,
വിനയിട്ടു ശഠിച്ച രാജപത്നീ-
മനമോ, മാമലയോ, കരാളമേറ്റം? ൧

ഖലമന്ഥര ചൊന്ന നീതിധർമ്മ-
സ്ഖലനം കേട്ടവളാടി,യെന്നവാക്കിൽ,
വിലയില്ല; വിവേകമറ്റ ചിത്തം
പല ചാപല്യമിയന്നിടുന്നു താനേ. ൨

നിരവദ്യ നിസർഗ്ഗസൌകുമാര്യ-
സ്ഫുരദംഗദ്യുതികൊണ്ടു ശൈശവത്തിൽ
സരസം സതി കേകയക്ഷമാഭൃൽ-
പ്പുരമന്യൂനമഹർന്നിശം വിളക്കി. ൩

കൃതകൃത്യതയാർന്നു ഗീതജന്മാ-
ർജ്ജിതപുണ്യക്കൊടിയാം തനൂജയാളെ
ധൃതകൌതുകമപ്പിതാക്കളെന്നും
ഹിതമാം രീതിയിലോമനിച്ചു പോറ്റി. ൪

അതിലാളനയാൽ ക്രമേണ ദോഷം
പതിയും മക്കളിലെന്ന സൂക്ഷ്മതത്വം
പ്രതിവാസരമോർമ്മവെച്ചു പൃഥ്വീ-
പതി പിന്നീടതുകൊണ്ടു കാര്യമുണ്ടോ? ൫

നിരൂപിച്ച പദാർത്ഥമൊക്കെയും കൈ-
വരുവാനാച്ചെറുകന്യ വാശികാട്ടും
ഒരുവേളയതിൽത്തടഞ്ഞു നിൽക്കാൻ
കരുതീടും പതിവച്ഛനില്ല പണ്ടേ. ൬

മെഴുപോലെ കരുപ്പിടിക്കുവാനെ-
പ്പൊഴുതും ബുദ്ധി വശപ്പെടുന്നതാണോ?
മുഴുകും ശുഭശീലമൂന്നിവെപ്പാൻ
തഴുകും ബാല്യമൊടുങ്ങിയാൽ പ്രയാസം. ൭

തെളിവായ് നിജ നിഷ്ഠുരസ്വഭാവം
കളിയാടുന്നളവാളിമാർക്കുപോലും,
വെളിവാക്കിടുമക്കുമാരിയാൾക്കു-
ള്ളളിരിൽ താഴ്മ തരിമ്പുമില്ല കാണ്മാൻ. ൮

നിലയം, നിജ പാഠശാല, ലീലാ-
നില, മീഢിക്കുകളിൽത്തഴച്ച ശീലം
നിലനിൽക്കു; മതാണു ജീവിതത്തിൻ-
ഫലമാർഗ്ഗം തെളിയിച്ചിടുന്നതാക്കും. ൯

ശ്രുതിപൊങ്ങിയ കേകയേന്ദ്രനെക്കാ-
ണ്മതിനായന്നൊരു താപസപ്രവീരൻ,
കൊതിപൂണ്ടെഴുന്നെള്ളി; മാനനീയ-
സ്ഥിതിയിൽ ഭൂപതി സൽക്കരിച്ചിരുത്തി. ൧൦

പരിചര്യകളാൽ പ്രമോദമേന്തി-
പ്പുരിയിൽപ്പാവനശീല, നായതീശൻ,
പരിപൂർണ്ണ യശഃപ്രകാശസമ്പ-
ച്ചരിതം വാച്ചിടു, മെന്നനുഗ്രഹിച്ചു. ൧൧

ശ്രവണോത്സവമായിടുന്ന നാനാ-
വിവരം വാഴ്ത്തി രസിച്ചിരുന്നശേഷം,
അവനീശ്വരനോടു യാത്രചൊന്നാ-
ബ്ഭവനംവിട്ടു വെളിക്കിറങ്ങി ദിവ്യൻ. ൧൨

ഇനനൽക്കടദാരുണാതപത്തീ-
ക്കനലാമൂഴി വരട്ടിടുന്ന നേരം,
നിനവെന്തിനു സഞ്ചരിക്കുവാ,നെ-
ന്നനഘൻ മാമുനി ചെററു സംശയിച്ചു. ൧൩

മറുചിന്ത വെടിഞ്ഞു, ഗോപുരത്തിൽ
ചെറുമാറാപ്പുപധാനമാക്കിവെച്ചും,
പൊറുതിക്കൊരിടത്തു, പൂർണ്ണസൌഖ്യം
പെറുമാമട്ടു ശയിച്ചു പുണ്യവൃത്തൻ. ൧൪

മലരിൻമണമാവഹിച്ചു, മന്ദാ-
നിലനപ്പാവനശീലനെത്തലോടി;
നലമോടുപചാരമുത്തമന്മാ-
ക്കലമാരാകിലുമാചരിക്കുമല്ലോ. ൧൫

ഉലകിൽപ്പെരുമാററമൊക്കെയും താ-
രിലയിൽപ്പെട്ട കബന്ധവിന്ദുപോലെ,
നിലയോടു നടത്തിടുന്ന വീതാ-
കുല,നായോഗിവരൻ മയങ്ങി മെല്ലെ. ൧൬

കരിമീനൊളിനേത്രകേളിയാടി-
ത്തിരികെപ്പോംവഴി ഗോപുരാങ്കണത്തിൽ
പെരിയോരു തപസ്വിതൻ കിട,പ്പൂം-
പ്പരിതോഷത്തൊടു ക,ണ്ടടുത്തുചെന്നു. ൧൭

വ്രതിവംശവരനെഴും വിരൂപാ-
കൃതിയെത്തെല്ലു പരിഷ്കരിക്കുവാനായ്,
മതിനേർമുഖി നിശ്ചയിച്ചു,പാപോ-
ന്നതിയിൽ കക്ശബുദ്ധി ചെല്ലുമല്ലോ. ൧൮

അരുതിത്തൊഴി,ലിങ്ങനർത്ഥവിത്തായ്-
വരു,മെന്നോതിയ തോഴിമാരെയെല്ലാം,
പുരുഹാസ്യരസപ്രധാനമായു-
ള്ളൊരുനോക്കാ,ലവരം നാക്കടക്കിവിട്ടു. ൧൯

അനിയന്ത്രിതകൌതുകം നമുക്കാ-
ത്മനി നൽകീടണമിപ്പുകർച്ച,യെന്നായ്,
കനിവറ്റവനീന്ദ്രകന്യ,മന്ദം
മുനിവര്യന്റെ മുഖത്തു ഛായമിട്ടു! ൨൦

പുരികം പുള്ളുവെണ്മയാർന്നു, ഫാലം
കരിയായ്, ഗണ്ഡയുഗം ചുകന്നു;മിന്നി;
ഹരിരാമ! മഹാശയന്റെ വേഷം
തിരിയാത്താം പടി കാണികൾക്കു തോന്നി! ൨൧

തടവറ്റെഴുന്നേറ്റുപോവതിന്നായ്
ത്തുടരും താപസനെത്തിരിഞ്ഞുനോക്കി,
മടവാർമണിയാ,ളനാദരം കൈ-
പ്പുടകൊട്ടിപ്പരിഹാസമായ് ചിരിച്ചു. ൨൨

മനമാം മണിദർപ്പണത്തിനാ,ലാ-
നനവൈരൂപ്യമുടൻ തെളിഞ്ഞു കാൺകേ,
വിനയാപഹവൃത്തിയോർത്തു ചീർത്തീ-
ടിന കോപത്തികവാൽശ്ശപിച്ചു ശിഷ്യൻ. ൨൩

"എടി! പാതകി! നിൻ നിസർഗ്ഗ്രീഡാ-
വടിവിക്കാട്ടിയ ദുഷ്പ്രവൃത്തി, ദുഷ്ടേ!
അടികൊണ്ടു വളർന്നിടായ്കയാ,ലി-
പ്പടി നീ ധിക്കൃതി കാട്ടുവാൻ മുതിർന്നു. ൨൪

ദുരഹംകൃതി നോക്കു ദുസ്തരാപൽ-
ക്കരയാണെന്നു ധരിച്ചിടാത്ത മൂഢേ!
ഒരപായവഴിക്കു ചാടിയാലേ
നരബുദ്ധിക്കു നയം ഭവിപ്പുള്ളൂ. ൨൫

സ്വയമേവ കരാളബുദ്ധിയാൽ നിൻ-
പ്രിയനാശത്തിനു ഹേതുഭൂതയാം നീ!
ഭയഭക്തിവിഹീനയെന്നു ദുഷ്പേ-
രുയരട്ടെ, നിയതം നിനക്കു മേലിൽ!" ൨൬

പിടിവിട്ടൊരിളംകിടാവുപോലേ,
വടികൈവിട്ടൊരു വൃദ്ധനെന്നപോലെ,
കുടിലാളകശാപവാക്കു കേറക്കേ-
ത്തുടിതാന്തർദ്ധൃതി നിന്നു നിന്നനില്പിൽ. ൨൭

“മികവേറിയ ശൈശവത്തിളപ്പാ-
ലകതാരിൽപ്പിഴയൊന്നെനിക്കു പററി;
പകവിട്ടു തെളിഞ്ഞനുഗ്രഹിച്ചീ-
ടുക വേഗം ഭഗവൻ! കൃപാനിധേ! മാം.”- ൨൮

പദപങ്കജമാനമിച്ചു വാവി-
ട്ടിദമോതീടിന കന്യയോടു മന്ദം,
കദനം കളയുന്നതിന്നു ദിവ്യൻ
സദയം സാന്ത്വനമോതി വേണ്ടമട്ടിൽ. ൨൯

സദനത്തിനകത്തു ചെന്നു വേഗം
ഹൃദയാകർഷകയഷ്ടിയൊന്നെടുത്തു,
മദമററ മനോഹരാംഗി ദ്യോ-
പ്രദനാമസ്സുകൃതിക്കു കാഴ്ചവെച്ചു. ൩൦

ചിരിച്ചു ശുദ്ധൻ നവദണ്ഡമംഗീ-
കരിച്ചു, കോപപ്രകൃതം ത്യജിച്ചു;
സ്ഫുരിച്ച കാരുണ്യമൊടീവിധത്തിൽ
ശരിക്കൊരാശിസ്സമവൾക്കു നൽകി:— ൩൧

“നന്നായിന്നീ വിവേകോദയ,മരചസുത-
ത്തയ്യലേ! വൃദ്ധനായോ-
രെന്നാലംബത്തിനായിട്ടൊരു വടി തെളിവായ്-
ത്തന്നതാമക്കരത്തിൽ,
എന്നാളും കാരിരുമ്പായൊരു വിരല്യ,പകാ-
രത്തിനൊത്തീടുമാറാ ”
കെന്നാൾ കാരുണ്യസാന്ദ്രസ്മിതമൊടുമവിടം
വിട്ടുപോയാൻ വരിഷ്ഠൻ. ൩൨

കീലംപോലെയൊരിടത്തു തന്റെ വിരലാ-
ലൂന്നി സ്വകാന്തനു പിൻ-
കാലം തേരിനു താങ്ങലേകി, വരമാ-
ഹാത്മ്യം നമുക്കൊക്കെയും,
നീലക്കാറണിവേണിയാൾദ്ദശരഥ-
പ്രാണേശി കാണിച്ചൊരാ-
ച്ചേലഞ്ചും കഥ പാരിലാർക്കുമറിയാം;—
താർക്ഷ്യക്കു താനേ ജയം. ൩൩

———o———



# ഗുഹൻ

അഥവാ,

## രാമനാമം

മായാവിലാസമയമാണുലകെന്ന ബോധം
മായാ,തനശ്വരപദപ്പൊരുളോർത്തറിഞ്ഞും,
ആയാസമററ പരിശുദ്ധ തപഃപ്രഭാവ-
ശ്രീയാണ്ടു പണ്ടൊരു തപസ്വി ഭവിച്ചു പാരിൽ. ൧

കർമ്മപ്രഭാവനിലയാലരികത്തെവർഗ്ഗം
ശർമ്മം പരത്തി, നെടുതാം കലിവായ്പമർത്തി,
ധർമ്മപ്രചാരവഴി കാട്ടി വിളങ്ങി ദിവ്യൻ;
നിർമ്മത്സരൻ ഗുണി പരക്കുപകാരിയല്ലോ. ൨

വിണ്ണും വസുന്ധരയുമങ്ങൊരുപോലെ; പുല്ലും
പെണ്ണും സമം; കനകവും കളിമണ്ണുമൊപ്പം,
എണ്ണുന്നു ധന്യമതിയാം മുനി; മോക്ഷമാർഗ്ഗം
നണ്ണുന്നവന്നു വിഷയത്തിലിളക്കമുണ്ടോ? ൩

മോഹത്തഴപ്പു ലവമൊന്നു സമാചരിക്കം

ഗാർഹസ്ഥ്യദീക്ഷയൊടു താനതളൂന്നകാലം,
ത്തുഹർഷമേകിടുമൊരുണ്ണി പിറന്നു; പുണ്യ-
വ്യൂഹം മനോഹര വപുസ്സൊടുദിച്ചപോലെ. ൪

ഭൂയിഷ്ഠഭക്തി, സമഭാവന, സാധുസംഗ-
സ്ഥായി, സ്ഥിരാത്മത, സുധാകരസൌമ്യഭാവം,
വായിൽ സദാ സുമധുരോക്തി, മുഖപ്രസന്ന-
ശ്രീ,യിത്ഥമുണ്ണിയിലിണങ്ങി ഗുണങ്ങളേററം. ൫

താരാർമകന്നു മുനിനാരദനെന്നപോലെ;
നേരായ് മഹേശചരന്നു ഷണ്മുഖനെന്നപോലെ;
പേരാളിടുന്ന പിതൃദത്തസമസ്തവിദ്യാ-
സാരാമൃതാംബുധി, സുതൻ, സുതരാം വിളങ്ങി. ൬

താതാക്ഷികൾക്കു നവചന്ദന,മാത്മവിദ്യാ-
മാതാവിനുള്ള വിജയത്തിനു വൈജയന്തി;
ജാതാദരം ജനകനെപ്പരിചര്യ ചെയ്തു,
വീതാകുലം വിലസി, വിശ്രുതനാം കുമാരൻ. ൭

അന്നാളൊരൃഷിപതിയെപ്പിടികൂടുവാനായ്-
ച്ചെന്നാത്തടുത്തു മടിവിട്ടൊരു ഭീമസത്വം;
മന്നാകമാനമതു പാഞ്ഞുതുടങ്ങി; ഗർവിൻ-
പിന്നാലെ പററിടുമധോഗതി,യെന്നപോലെ. ൮

ഉത്തുംഗശൈലതനു; ദന്തുരദംഷ്ട്ര, കാളി-
ക്കത്തുന്ന ദൃഷ്ടി, കരിനാക്ക, കരാളശബ്ദം,
ഒത്തുള്ള ദാരുണപിശാചനൊഴിഞ്ഞുപോകാ-
തെത്തുന്നു പാത്ഥിവനു പിന്നി,ലിതെന്തു ചിത്രം! ൯

തിക്കുന്ന ദുസ്സ്മൃതിഭയം, നെടുവീർപ്പുമിട്ടു-
വെയ്ക്കുന്ന കാലടികളുൾത്തളിർ താറുമാറായ്;
അക്കംഭിനീശനഭയത്തിനിരന്നു, നാലു-
ദിക്കും നടന്നു; ബത! നിഷ്ഫലമപ്രയത്നം! ൰

പ്രത്യക്ഷദൈവമവനീശ്വര,നെന്ന വാക്യം
പ്രത്യക്ഷരം കരുതിടേണ്ടുമൊരുവ്വരേന്ദ്രൻ,
കൃത്യം പിഴച്ചു, നയദൂഷണനാകിലുണ്ടോ
ഗത്യന്തരം? വിപദി ദുർമ്മതിനിസ്സഹായൻ! ൧൧

നാട്ടാരൊരാളുമവനോടനുഭാവമേതും
കാട്ടാതെ, ഭൂപതി കടന്നു വനാന്തരത്തിൽ;
രാട്ടാകിലെന്തു? മുറതെററുകി,ലെറുമണിക്ക
ക്കൂട്ടാക്കുമോ ജനത? ദുഷ്ടനു ദുഃഖലാഭം! ൧൨

ഉണ്ടൽക്കടൽക്കടിയിലാണ്ടു, മിരണ്ടു, തെളി-
ക്കൊണ്ടന്നു പാല,നഴറിക്കഴിയുന്നനേരം,
ഉ,ണ്ടസ്ഥലത്തൊരുടജം, വിമലം, വിശിഷ്ടം;
കൊണ്ടൽക്കിടയ്ക്കു തെളിയും തടിദാഭപോലെ. ൧൩

തട്ടിപ്പിടഞ്ഞു തളരും ചരണങ്ങ,ളയ്യോ!
മുട്ടിച്ചതഞ്ഞു, ചുടുചോര പുരണ്ടു, വാടി;
പൊട്ടിക്കരഞ്ഞു, നൃപനാശ്രമശാന്തഭാവം
ഞെട്ടിക്കമാ,റഹഹ! മണ്ണിലുരുണ്ടുവീണാൻ. ൧൪

ശ്രീപാറുമാശ്രമനിലത്തണയാതെ, രക്ഷോ-
ദ്രൂപം മടിച്ചവിടെ നിന്നു കുറച്ചുദൂരം;
ദീപത്തിനെത്തിമിരമെങ്ങു തൊടുന്നു? ദുഷ്ട-
ക്കാപന്നപുണ്യഭുവി കാൽപ്പെരുമാററമുണ്ടോ? ൧൫

മുററത്തുവീണു, മുഖവും മിഴിയും കലങ്ങി-
ത്തെററന്നു രക്ഷ തരികിക്ഷണ,മെന്നുറക്കെ,
ഒററയ്ക്കു മാഴ്കിടുമിളാപതിയെസ്സമീക്ഷി-
ച്ചുററപ്രിയോക്തി മുനിബാലകനോതി മന്ദം:— ൧൬

"പോരും വിഷാദ,മവനീന്ദ്ര! മറയ്ക്കുനാ,മെ-
ല്ലാരും ഭുജിക്കണ,മെടോ, കൃതകർമ്മദോഷം;
പേരുററ നാകനരകങ്ങളെവക്കുമുണ്ടായ്-
ത്തീരുന്നു കർമ്മഗതിപോലെ ജഗത്തിലെങ്ങും. ൧൭

ഉണ്ടാമനശ്വരസഖാക്കളിവർക്കു രണ്ടു-
രണ്ടാണു, പാപനിര, മററതു പുണ്യകാണ്ഡം;
കൊണ്ടാടിടേണ്ട പൊരുളാണിതു; കൃത്യദോഷം-
കൊണ്ടാർക്കുമിപ്പടിവരാ,മൊടുവിൽക്കലാശം. ൧൮

വാഴുന്നമന്നനിവനെന്നു മദിച്ചു, മേലും
കീഴും മറന്നു പല ദുഷ്കൃതി ചെയ്തമൂലം,
കേഴുന്നതിന്നു,മമിതാമയവാർദ്ധിയിങ്കൽ
ത്താഴുന്നതിന്നുമിടവന്നു ഭവാനിദാനീം. ൧൯

നാനാതരത്തി,ലയി, നിൻ കരണങ്ങളാൽ നീ
താനാചരിച്ച ദുരിതാവലി മൂർത്തിമത്തായ്;
ദീനാനുകമ്പ ലവമില്ലിവനിന്നു നിന്നെ-
ത്തീനാക്കുവാൻ കൊതിയൊടും തുടരെത്തുടന്നു! ൨൦

ശോകപ്പരപ്പടിവരയ്ക്കു പറിച്ചു നീക്കാൻ
കൈകണ്ട വസ്തു, സകലോത്തര രാമനാമം
ലോകത്രയാഭരണമന്ത്ര,മൊരേഴുവട്ടം
ഹേ, കന്മഷാലയ! ജപിക്കുക ഭക്തിപൂർവം.” ൨൧

സാരാക്ഷരങ്ങളറിയാതെ പുളച്ച നാവാൽ
ശ്രീരാമനാമമതുപോലവനുച്ചരിക്കെ,
ആ രാക്ഷസാകൃതി മറഞ്ഞു, മഹാന്ധകാരം
സൂരാവതാരസമയം മുടിയും കണക്കെ. ൨൨

ആപത്തകന്നു, കരളിൽത്തെളിവാർന്നു സാക്ഷാൽ
ശ്രീപത്മനാഭഭജനപ്രതിപത്തിയേന്തി,
താപംകെടുത്ത വടുവെത്തൊഴുതാനമിച്ചാ-
ബ്ഭൂപൻ തിരിച്ചു തിരുനാട്ടു ഭരിച്ചു ഭദ്രം. ൨൩

ആനന്ദശീല,നനഘാശയ,നച്ഛനാത്മ-
ധ്യാനം കഴിഞ്ഞു സുതസന്നിധിയിങ്കലെത്തി;
“നീ നല്ലകർമ്മി! വലുതാം കലുഷപ്പരപ്പി-
ന്നൂനംവരുത്തുവതി, നാ മനുവൊന്നുപോരേ? ൨൪

ഉറക്കൊണ്ട കാനനമടച്ചു മുടിച്ചു വെണ്ണീ-
റാക്കാൻ കടുത്ത ചുടു തീക്കനലെത്രവേണം!
ഓർക്കാഞ്ഞതെ?ന്തനുഭവം കുറയുന്ന വൈദ്യ-
ന്മാർക്കാവതോ ഫലചികിത്സ പരിശ്രമത്താൽ? ൨൫

ഭൂവിങ്കലുണ്ണിയൊരു ചാരുനിഷാദനായി-
ട്ടാവിർഭവിക്ക,മതിനാൽച്ചരിതാർത്ഥനാം നീ;
ആ വിശ്വനാഥപദപൂജനവൃത്തി നിന്റെ-
ഭാവിക്ക പൂർണ്ണഭവ്യകോന്നതി ചേർക്കുമല്ലൊ. ൨൬

ത്രേതായുഗത്തിലിനവംശജനായ് പ്രസിദ്ധ-
ഭ്രാതാക്കളൊത്തുരഗതല്പശയൻ പിറക്കും;
താതാജ്ഞയാ രഘുവരനാടവീനിവാസം
സീതാസഹോദരസമന്വിതമൊത്തുകൂട്ടും. ൨൭

പ്രീണിച്ചുകാനനമണഞ്ഞിടുമപ്പുരാനെ-
ത്തോണിക്കകത്തു 'തമസാ'നദി നീ കടത്തും;
ക്ഷോണിക്കു മംഗളമുയർത്തിയു,മാ നിശാട-
ശ്രേണിക്കപായമുളവാക്കി, മടങ്ങുമീശൻ. ൨൮

ചിന്നുന്ന ഭക്തിയൊടു രാമപദാർച്ചനത്തി-
ന്നന്നും നിനക്കിടവരും; കൃതകൃത്യനാം നീ;
എന്നും തപോധനകുലാർണ്ണവ പൂർണ്ണചന്ദ്ര-
നെന്നുള്ള പുണ്യമതുമൂലമിയന്നിടും നീ." ൨൯

ഉണ്ണിക്കീവണ്ണമച്ഛൻ തെളിവൊടു കമലാ-
കാന്തനെ സ്വാന്തമദ്ധ്യേ
നണ്ണി,ജ്ഞാനാർത്ഥസിദ്ധിക്കവിരളമുതകും-
ശാപമോക്ഷങ്ങളേകി;
ദണ്ഡിക്കാ,തക്കുമാരൻ "ഗുഹ"നുടെ വടിയായ്-
'ശൃംഗിവേര'ത്തിലാന്നാൻ;
വർണ്ണിച്ചിട്ടുണ്ടു രാമായണകഥയിലതിൽ-
പിന്നെയുണ്ടായതെല്ലാം. ൩൦

# ആഞ്ജനേയശമം.

---

അകന്നുഴന്നാധി വളൎന്നൊരുൎവ്വീ-
മകൾക്കു മങ്ങും നിലയൊന്നു മാററി,
പുകഴ്ന്ന ലങ്കാപുരമാകമാനം
പുകച്ചുപോന്നാൻ പവമാനസൂനു. ൧

കരപ്രതാപക്കനലിങ്കലൊററ-
യ്ക്കുരക്കരെപ്പാററകളായ്ക്കരിച്ചും,
കരൾക്കകം പംക്തിമുഖന്നു രാമോ-
ദ്ധുരപ്രഭാവം ചെറുതൂന്നിവെച്ചും; ൨

കടുത്ത കൎമ്മപ്പിഴകൊണ്ടു തങ്ങൾ-
ക്കടുത്തിതത്യാഹിതമെന്ന ബോധം
കൊടുത്തരക്കൎക്കഭിമാനദീപം
കെടുത്തു,മുന്നിദ്രഭയം വിതച്ചും; ൩

നിശാടിമാർ ചുഴന്നിടയ്ക്കുകേണും,
ദശാന്യദുനാടായ്ക്കരുണയ്ക്കിരന്നും,
ഭൃശാൎത്തയാം ഭൂമിജയാൾക്കു ദുഃഖ-
പ്രശാന്തി ചേൎത്തന്നു കൃതാൎത്ഥനായും; ൪

നിറഞ്ഞ സൈന്യത്തൊടുമംബുധിക്ക-
പ്പുറം വിളങ്ങും രഘുനാഥവാസം,
മുറയ്ക്കു ലാക്കാക്കി, വിയത്തിലൂടെ-
പ്പറന്നു ശീഘ്രം പ്ലവഗപ്രവീരൻ. (കുളകം) ൫

അനന്യസാധാരണകീൎത്തിസമ്പാ-
ദനം വളൎത്തുന്നിതു ദൎപ്പശീലം;
മനസ്സിലോരോ നിനവന്നു മാൎഗ്ഗാ-
ടനത്തിലുണ്ടായിതു മാരുതിക്കും:— ൬

"ജനിപ്പതായാ,ലതിമാനുഷത്വം
തനിച്ചു കാട്ടേണ്ടതു ജന്മധർമ്മം;
എനിക്കു ജന്മം സഫലീഭവിച്ചാ-
നിനിത്തുലഞ്ഞാകിലുമില്ല ഖേദം. ൭

അലം ധരിത്രീവലയത്തിനും, മൽ-
ക്കുലത്തിനും, ദാശരഥിക്കുമൊപ്പം,
അലംകൃതിക്കുള്ളൊരമൂല്യരത്നം
വിലപ്പെടും മൽഭുജവീര്യവൃത്തം. ൮

ഒരാൾക്കുമേതും തിരിയാത്ത രക്ഷോ-
വരാലയത്തിൽക്കുതികൊണ്ടു, ശുദ്ധം
നിരാകുലം കല്പന നിർവ്വഹിപ്പാൻ
വിരാൾപ്പുമാൻ വിട്ടതുമെന്നെയല്ലോ. ൯

കരത്തിനാലദ്രി പറിച്ചെടുക്കാം,
പരന്ന വാരാശി കടന്നു ചാടാം;
പരന്തപൻ രാഘവനെന്തിലുണ്ട-
ന്തരം തരിമ്പിങ്ങയിതുള്ള കാലം? ൧൦

അനല്പമാം രാഘവരാവണായോ-
ധനപ്രഘോദ്യൽച്ചരിതത്തിലെന്നും,
മനക്കരുത്താളിടുമുഗ്രവേഷം
നിനയ്ക്കി,ലീ മർക്കടസാർവ്വഭൗമൻ. ൧൧

ഭയന്നിരിക്കും പ്രിയ ഭക്തിപൂർവ്വ-
മയച്ച ചൂഡാമണി നോക്കി, നോക്കി,
പ്രയത്നഭാരം നിരൂപിച്ചു, ഗാഢ-
പ്രിയം രഘുശ്രേഷ്ഠനിവങ്കലുണ്ടാം." ൧൨

പയസ്സിലുപ്പെന്നതുപോലെ, പുണ്യാ-
ലയത്തിലുൾപ്പെട്ട പിശാചുപോലെ,
സ്വയം സമീരാത്മജനിപ്പടിക്കാ-
ശയത്തിലുണ്ടായിതു ദർപ്പമല്പം. ൧൩

ഉലഞ്ഞിടും താതനമുഖമെന്നാ-
നിലയ്ക്കു താന്ത്രക്കൊട്ടു പോയിടുമ്പോൾ,
അലംഘനീയോന്നതമാം "സുബേലാ"-
ചലം വഴിക്കേററിതു പാദഘാതം. ൯൪

ഞൊടിക്കകത്താവെടിയുണ്ട തട്ടി-
പ്പൊടിഞ്ഞിടും മൺകുടമെന്നവണ്ണം,
ഇടിഞ്ഞു, ഹാ ഹന്ത! മഹീദ്ധ്രമാരും
മുടിഞ്ഞുപോം വീരപാദം തട്ടുത്താൽ! ൯൫

ശ്രവിച്ചു ഭൂഭൃൽപ്പതനപ്രണാദം,
ഭവിച്ചു വാനോരിലുമുൾപ്രകമ്പം;
സവിസ്മയം സാരസവാസനാവി-
ർഭവിച്ചു, വാതാത്മജനോടുരച്ചാൻ:— ൯൬

"ചിരം ജയിച്ചാലു,മദഭ്രസത്വ!-
സ്ഫുരച്ചരിത്ര! ശ്രുതപുണ്യരാശേ!
നിരന്തരം രാമപദാശ്രയത്തിൽ-
പ്പരം ഭവാനെന്തിഹ വേണ്ടതുള്ളൂ? ൯൭

ശരിക്കു ധൈര്യം ഹൃദി മൈഥിലിക്കും,
മരിക്കുവോളം ഭയമാശരർക്കും,
സ്ഫുരിക്കുമാറാക്കിയ വർത്തമാനം
ധരിച്ചു നാമൊക്കയു,മച്ഛകീർത്തേ!" ൯൮

അറിഞ്ഞ മട്ടുക്കഥ വാർത്തവാരി-
ക്കുറിച്ചു കാകുൽസ്ഥനു നൽകിയാലും;
കുറിച്ചുതീക്ഷിച്ചനിശം ഭവാനെ-
ക്കുറിച്ചു നാഥന്നഭിമാനമേറും". ൯൯

വണക്കമൊന്നബ്ജഭവൻെറ തൃക്കാ-
ലിണയ്ക്കു കൂപ്പി,ക്കുറിയററുവാങ്ങി;
ക്ഷണത്തിലുദ്ദിഷ്ടവഴിക്കു ദുർദ്ധ-
ർഷണപ്രതാപൻ കുതികൊണ്ടു വീണ്ടും. ൧൦൦

"നടത്തി ഞാ,നാജ്ഞക"ളെന്ന കീശ-
പ്പടയ്ക്കു സന്തുഷ്ടിവരുത്തുവാനോ,
ഇടയ്ക്കിടയ്ക്കാഴി നടുങ്ങുമാറൽ-
ക്കടസ്ഥാനം വിട്ടിതു രാമദൂതൻ? ൧൦

ക്രമാംകവിഞ്ഞീടുമതീവതീവ്രോ-
ദ്യമങ്ങളാലും, ദൃഢനാത്രയാലും,
അമന്ദമംഗങ്ങളുലഞ്ഞു ഭാഗ-
ശ്രമത്തൊടും മന്നിലിറങ്ങി വീരൻ. ൧൧

ഗതാഘ,മുൽകൃഷ്ട തപഃപ്രഭാവ-
പ്രതാപനായുള്ളൊരു താപസേന്ദ്രൻ,
അതാ, വിളങ്ങുന്നു; കടന്നുചെന്നർ-
ഘ്യജിതാക്ഷരം വായുസുതൻ കഥിച്ചാൻ:— ൧൨

"അടുത്തൊരേടത്തെവിടം നമുക്കാ-
പ്പെട്ടും കുടിപ്പാനമൃതം? മഹാത്മൻ!
തടുക്കവോക്കുന്തകനാടു കാട്ടി-
ക്കൊടുക്കവോന്നാണിവ,നാഞ്ജനേയൻ!" ൧൩

"വടക്കുകാണും വലുതായ കുന്നിൻ-
തടത്തിലുണ്ടുത്തമമാം തടാകം;
നടക്ക"—കെന്നുത്തരമോതി, മൌനം
തുടന്നു തത്ത്വാത്ഥനിലീനചിത്തൻ. ൧൪

"അകമ്പിതം ഞാൻ വരുവോളമങ്ങി-
പ്പുകഴ്ന്ന ചൂഡാമണി കാക്ക"—കെന്നായ്,
മികച്ചൊരാബ്ഭ്രൂണ മുനിക്കു നൽകീ-
ട്ടകന്നു,മൃത്യുഞ്ജയബീജഭൃത്തൻ. ൧൫

സ്ഫുടം കളിക്കും പ്ലവഗക്കിടാവൊ-
ന്നടൻകുതിച്ചാക്കരകത്തിനുള്ളിൽ
കടത്തിവെച്ചാനതു; പൈതലിന്നും-
ത്തടത്തിലുണ്ടോ വകഭേദബോധം? ൧൬

സരസ്സിലെത്തിജ്ജലമാസ്വദിച്ചുൽ-
ക്കരപ്രതാപാബ്ധി തിരിച്ചു ചെന്നു;
വരർഷിയും വീരനുമൊത്തു ചോദ്യോ-
ത്തരങ്ങളുണ്ടായിതു തമ്മിലേവം:— ൨൮

"എങ്ങുണ്ടു ഭൂഷണ?" "മതാം കരകത്തി", "ലെന്ത-
ട്ടങ്ങല്ലതിച്ചു?" "തൊരുമക്കട", "നെന്തി?" "നാമോ!"
"എങ്ങുണ്ടവൻ?" "വിവരമില്ല", "കപീശ്വരൻ ഞാൻ,"
"ഇങ്ങുണ്ടു ബോധ", "മിവനാരരതി?" "രാരുമില്ല." ൨൯

പാരം പടന്ന കടുകോപഭരം പൊറാഞ്ഞു
പാ,രമ്പരന്നിടുമമന്ദരവം മുഴക്കി,
വീരൻ തിരിഞ്ഞു കരകത്തിനകത്തു നോക്ക-
ന്നേരം ഹരേ! വലിയ വിസ്മയമൊന്നു കണ്ടാൻ. ൩൦

നേരായൊന്നിച്ചൊരേജാതിയിലൊരുവിധവും
ഭേദമില്ലാ,തരിങ്കൽ
ധാരാളം ദിവ്യചൂഡാമണികളിടകലന്നു-
ള്ളതായ് കാൺകയാലെ,
സ്ഫാരാശ്ചര്യം കലന്നാക്കപികുലതിലകൻ
കന്മഷാപേതവൃത്ത-
ന്മാരാലാരാദ്ധ്യനാമമ്മുനിയുടെ കഴലിൽ-
ത്താണുവീണാനമിച്ചാൻ. ൩൧

"പൊറുക്കണമഹങ്കരിച്ചറിവകന്നു ഞാൻ ചെയ്തതാം
വെറുപ്പുകളശേഷ;മിച്ചരിതമിങ്ങു ഭീതിപ്രദം;
മറുത്തരുളിടായ്ക മൽപ്രഭു രഘൂദ്വഹസ്വാമി മാം
വെറുക്കുവതിനാക്കൊലാ; ശരണമെൻകൃപാവാരിധേ! ൩൨

ശരിക്കനിലസൂനുവെത്തഴുകി, മന്ദഹാസത്തൊടും
വരിഷ്ഠനരുൾചെയ്തു:-"നീ മദമൊഴിഞ്ഞു സംശുദ്ധനായ്;
ധരിക്ക,വിഭുരാമനുൾക്കൃപ തരിമ്പു നിൻപേരില-
ങ്കുരിച്ച ഫലമാം തവ പ്രഥിതവീര്യവും ശൌര്യവും. ൩൩

ശ്രീമൻ! മാന്യചരിത്രരാം പല ഹന്ത-
        മാന്മാർ ജഗത്തിൽപ്പുരാ
രാമൻകല്പനയാൽപ്പിറന്ന കഥ നിൻ-
        ചിത്തത്തിലെത്തീട്ടുവാൻ,
ഈമട്ടംബികയാളയച്ച വരചൂ-
        ഡാരത്നമോക്കാതെ നി-
സ്സീമം വാച്ചോരവസ്ഥ, വിഷ്ണുഭഗവാൻ
        കാണിച്ചു മായാമയൻ. ൩൪

പരമാത്ഥമിതോമ്മവെച്ചു വീണ്ടും
കരകത്തിൽത്തെളിവോടു നോക്കിയാലും;
മുരമാഥിപദം ഭജിച്ചു പൂവോ-
ത്തരവിഖ്യാതി ഭവാനിയന്നിടട്ടെ!" ൩൫

താനപ്പിച്ചോരു ചാരുഭൂഷണമതിൽ-
        ത്താനേ കിടപ്പുള്ളത-
ന്നൂനം കണ്ടു, നമസ്കരിച്ചുടനതും
        കയ്ക്കൊണ്ടു കൗണ്ടേതരം;
മാനത്തിൽക്കരിമേഘമററതുവിധം
        ദപ്പംനശി,ച്ചച്യുത-
ധ്യാനം പൂണ്ടു തിരിച്ചു നിസ്തുലഗുണാ-
        കാരൻ, സമീരാത്മജൻ. ൩൬

— —(೦)——-

# ഭരതപ്രതീക്ഷ.

വനജാക്ഷ,നമാനുഷപ്രഭാവൻ,
വനമാലാഭരണൻ, രഘുപ്രവീരൻ
വനവാഴ്ച കഴിഞ്ഞു നാട്ടിലെത്തും-
ദിനമെണ്ണിബ്ഭരതൻ കഴിച്ചു കാലം. ൧

തകരാറരുളിപ്പിതാവിനുള്ളം
തകരാറാക്കിയ തൻ സവിത്രിയാളെ,
പകയാലിടനെഞ്ഞിടിഞ്ഞവൻ,രാ-
പ്പകലെന്നല്ല, കിനാവിലും വെറുത്തു. ൨

മഹനീയഗുണാബ്ധി,രാമഭദ്രൻ,
സഹജൻ, സമ്പ്രതി ജീവനോടിരിക്കേ,
ഇഹ, ഭൂഭരണം തനിക്കധർമ്മാ-
വഹ,മെന്നുള്ളതവൻ ദൃഢപ്പെടുത്തി. ൩

പരിവാരയുതം വനത്തിലെത്തി-
പ്പുരിപൂകേണമതിന്നണ്ണനോടിരന്നു;
"ശരിയല്ലിതു നീ തിരിച്ചുപോകെ"-
ന്നരിയാടി,പ്രഭു സത്യരക്ഷചെയ്തു. ൪

"തിരുമേനി പുരത്തിലേക്കു വീണ്ടും
വരുവോളം നൃപകൃത്യരക്ഷണാർത്ഥം
തിരുവുള്ളമൊട്ടു പാദുകായുഗത്തെ-
ത്തരുമാറാകണ,മെന്നുണർത്തി ഭക്തൻ. ൫

അതുലപ്രണയപ്രസക്തി കണ്ടുൾ-
ക്കുതുകം പൂണ്ടനുജന്നു രാമചന്ദ്രൻ,
അതു നൽകി; നമസ്കരിച്ചു വാങ്ങി-
ച്ചതുരൻ,തമ്പി, തിരിച്ചണഞ്ഞു രാജ്യം. ൬

പുരിയോളവുമായതുത്തമാംഗോ-
പരിയും, പിന്നെ നൃപാസനത്തിലും താൻ,
പരിചിൽക്കടിവെച്ചു പാർത്ഥിവത്വം
പരിപാലിച്ചു നയാകരൻ, കുമാരൻ. ൭

ഭരതന്റെ വിവേകപൂർവമാകും
ഭരണത്താൽ ഭവുകം വളൎന്നു ഭൂവിൽ;
നിരവദ്യവിനീതി നിസ്തുലശ്രീ-
കരസമ്പത്തിനു ജന്മഭൂമിയല്ലൊ. ൮

ത്രിജഗൽഗുരുവാം മുകുന്ദനാണ-
ഗ്രജനെന്നുള്ളിലുറച്ചു ധന്യശീലൻ;
പ്രജകൾക്കിതു രാമനെന്നബോധം
നിജഭൂപാലനരീതിയാലുയത്തി. ൯

ക്ഷിതിയായ നഭസ്സമിത്രമേഘം
പതിയാതന്നു വിശൃംഖമായ് വിളങ്ങി;
അതിശുഭ്രയശഃപ്രകാശമോടാ-
മതിമാൻ വാണു ചതുർദ്ദശാബ്ദകാലം. ൧൦

സുധിതൻ സഹജന്നരണ്യവാസാ-
വധിയായെന്നു ഗണിച്ചറിഞ്ഞനാളിൽ,
അധികാദരമാവഹിച്ചു, രാജ്യം
വിധിയാംവണ്ണമലങ്കരിച്ചു മെച്ചം. ൧൧

പടഹങ്ങളടിച്ചു, നാട്ടിലെല്ലാ-
മുടനാ വാർത്ത വിളംബരപ്പെടുത്തി,
മടവാരമിതപ്രമോദപൂർവം
നടനംചെയ്തു; ജയാരവം മുഴങ്ങി. ൧൨

സ്തുതിപാഠകരോടുമണ്ണനെച്ചെ-
ന്നെതിരേല്പാൻ ഭടരോടുമൊത്തൊരുങ്ങി;
ക്ഷിതിദേവമുഖോത്ഭവപ്രസന്നാ-
ശ്രുതിശബ്ദങ്ങളുയൎന്നു മേല്ക്കുമേലെ. ൧൩

മലർമാലയിലും മൃദുതല്പമോലും
പല പൂവാട വിരിച്ചു വീഥിതോറും;
നിലയങ്ങളമോഘമംഗളത്തിൻ-
ഫലമെന്നായ്ത്തെളിയിച്ചു ഭദ്രദീപം. ൧൪

സുപരിഷ്കൃതവിജ്വലൽപ്പതാകാ-
കപടത്താലുയരും കരങ്ങൾ നീട്ടി,
നൃപസിംഹസമാഗമം ക്ഷണിച്ചാ-
നപരിശ്രാന്തിയൊടപ്പുരം പരക്കെ. ൧൫

ജനമാകെ രഘൂത്തമന്റെ സന്ദ-
ർശനമർത്ഥിച്ചു നിരന്നു കാത്തിരുന്നു;
ദിനനാഥനൊടുക്കമാഴിപൂകാ-
ദിനകൃത്യത്തിനു പോകുവാനടുത്തു. ൧൬

വരവില്ല, വിചിത്രമെന്തുകൊണ്ടാ-
നരവീരനു വഴിക്കു വീഴ്ച പറ്റി?
ഭരതന്നു മനം പുകഞ്ഞു, ഭാഗ്യേ-
തരയായ്ത്താൻ കഥയെന്നു സംശയിച്ചു. ൧൭

ജലദാവലി പാർത്തു വർഷമോഘം
കലരും ചാതകി വാ തുറന്നിരിക്കെ,
ഫലമറ്റതു മാഞ്ഞിടുമ്പോളുണ്ടാം
നില തേടി,പ്പലതും നിനച്ചു ശുദ്ധൻ:— ൧൮

"ക്ഷിതിഭൃത്തടവിക്കു പോയി വർഷം
പതിനാലും പരമിന്നലെത്തികഞ്ഞു;
ഗതിയെന്തിനിമേ?ലൊരിക്കലും സം-
ഗതിയില്ലഗ്രജനിന്നു വന്നിടാഞ്ഞാൽ. ൧൯

അരുളും തിരുവായ്മൊഴിക്കു ഭേദം
കരുതിക്കാട്ടുകയില്ല സത്യസന്ധൻ;
ഉരുകുന്നു മനസ്സെനിക്കു; ക്രുനിൽ-
ക്കരുവെന്നോ വിധിവൈപരീത്യമയ്യോ! ൨൦

പരനില്ലധികാരമിന്നുതൊട്ടി-
ദ്ധരണി,ക്കായതു രാഘവന്നു മാത്രം;
അര മാത്രയുമഗ്രജാവകാശം
ഹരണംചെയ്വതിലും മരിയ്ക്ക നല്ലൂ. ൨൧

അവിചാരിതമാം മുടക്കമെന്താ-
ണവിടെ?യ്യാരറിയുന്നു രാമതത്വം!
രവിപോമളവിന്നു തന്നെ നൂനം
ഭുവി മൽ പ്രാണനുമൊപ്പമസ്തമിക്കും." ൨൨

ഇടിവെട്ടിയ ദാരുപോലെ തെല്ലും
ചൊടിയില്ലാതെ മുഖാംബുജം വിളർത്തും,
മുടിതൊട്ടടിയോളവും വിയർത്തും,
പൊടിയുന്നാച്ചുടുകണ്ണുനീർ തുടച്ചും; ൨൩

മതനിഷ്ഠയൊടക്ഷണം സുമിത്രാ-
സുതനെപ്പണ്ഡിതരാമമാത്യരോടും
ചിതമായരികത്തു നിർത്തിയും തൻ-
ഹിതമീമട്ടുരചെയ്തു സച്ചരിത്രൻ:— (യുഗ്മകം) ൨൪

"പ്രിയവത്സ! സുഖീഭവിയ്ക്ക! സൂര്യാ-
ന്വയദീപം, വിഭു, രാമഭദ്ര,നാര്യൻ,
സ്വയമീ നഗരം വെടിഞ്ഞതായുരം-
ഭയമാളുന്നു; സയുക്തികം കഥിക്കാം. ൨൫

വഴിപോലെ വനപ്രവാസകാലം
കഴിയുന്നാകിലതിന്നടുത്ത നാളിൽ
ഒഴിയാതെഴുനെള്ളുമെന്ന സത്യം
പഴിയായ്; നേരമതിക്രമിച്ചു പാരം. ൨൬

മനുജർഷഭനിട്ടിനാവസാന-
ത്തിനു മുമ്പിങ്ങണയേണമക്കണക്കിൽ;
അനുജൻറെ ദൃഢവ്രതത്തിലിന്നും
മനുജാരിക്കനുകമ്പ തോന്നിയില്ലേ! ൨൭

വിരുതേറുമരക്കർകോനുമായി-
പ്പൊരുതി—പ്പൂർവ്വജ,നെന്തു ഞാനുരപ്പൂ!
പുരുഷോത്തമനാം ജയിച്ചതെങ്കിൽ
പുരുമോദത്തൊടുമെത്തുമായിരുന്നു! ൨൮

ജനകാത്മജ, സാധുശീല, സാധ്വീ-
ജനമുക്താമണി മാഴ്കിയെങ്ങിരിപ്പൂ!
അനഘൻ, ഗുണി, ലക്ഷ്മണൻ—കടുംതീ-
ക്കനലിൻചൂടിനുമിത്രയില്ല വീര്യം! ൨൯

ഒരു പാതകിയാലനർത്ഥമിത്ഥം
വരുമെന്നാരിഹ നിർണ്ണയിച്ചു മുന്നം!
വരുവാൻ വിധി വെച്ചതെപ്പൊഴും കൈ-
വരു,മോരാതൊരു ഹേതുവും ഭവിക്കും. ൩൦

ഗുരുശാസനമാദരിച്ചു പാർത്ത-
ട്ടൊരുമട്ടിത്രവരയ്ക്കു ഞാൻ ഭരിച്ചു;
അരുതല്ലിനിമേൽ, കുമാര! നീ താൻ
പൊരുളോർത്തിദ്ധുരയേററു വാങ്ങിയാലും. ൩൧

തണലററ മരം, തരിമ്പു മിന്നൽ-
പ്പിണരില്ലാത്ത ഘനം, വിഗന്ധ സൂനം,
ചുണ മാറിയ മെയ്; രഘൂദ്വഹൻ വ-
ന്നണയാതിപ്പുര,മൊക്കയും സമാനം! ൩൨

അതിനാൽച്ചുടുതിയ്യിലാണ്ടു രാമ-
സ്മൃതിപൂർവ്വം സഹസാ ദഹിക്കുവൻ ഞാൻ;
അതികഷ്ട!മയോദ്ധ്യ മാഴ്കിടേണ്ടും
സ്ഥിതി മൽ സ്വാമി വിധിച്ചുവെച്ചതാവാം! ൩൩

വരരൂപമനുസ്മരിച്ചു, ലങ്കാ-
പുരമുൾപ്പെട്ടുഴലുന്ന ദേവിയാളെ,
വരവിക്രമ! വീണ്ടെടുത്തു, രക്ഷോ-
വരവംശത്തെ മുടിച്ചുപോരണം നീ. ൩൪

തവ പൂർവ്വജരാമിവർക്കു മൂവ-
ർക്കവസാനക്രിയ നീ നടത്തിടേണം;
ലവലേശമധർമ്മമേശിടാതി-
ബ്ഭുവനം കാക്കണം; മീശ്വരൻ തുണയ്ക്കും!" ൩൫

പൃഥുകല്യാണ മഹാനുഭാവനീ മ-
ട്ടുകളുക്തികളുച്ചരിച്ചുകേൾക്കെ,
സകലർക്കുമകക്കുരുന്നിലോരോ-
വക വൈവശ്യമടിക്കടിക്കുദിച്ചു. ൩൬

ജയശാലികളായ്ത്തെളിഞ്ഞ മൂർത്തി-
ത്രയമാം തന്നുടെ മൂന്നു പൂർവ്വജന്മാർ
പ്രിയമററു വെടിഞ്ഞ രാജ്യരക്ഷാ-
ക്രിയ ശത്രുഘ്നനു ഭീമമെന്നു തോന്നി! ൩൭

സരയൂനദിപുളിനത്തിൻെറ തെക്കെ-
ക്കരയിൽ ദീർഘവിശാലമാമൊരേടം,
വിരവിൽച്ചിതയൊന്നുടൻ ചമച്ചാ-
നരചൊങ്ങും ഭരതൻ, ഗഭീരചിത്തൻ. ൩൮

പരിശുദ്ധ സമാധിയിങ്കലുൾക്കാ-
മ്പെരിയും വേദനയെപ്പിടിച്ചടക്കി,
ഹരിയോ ഹരി! സജ്ജനാഗ്രഗണ്യൻ
തിരികത്തിച്ചു ചിതയ്ക്കു തീക്കൊളുത്തി! ൩൯

മുറയെങ്കിലുമിപ്രവൃത്തി കാണ്മാൻ
കുറയും നെഞ്ചിനുറപ്പു നോക്കിവണ്ണം
പറയുംവിധമാഴിയിങ്കലല്പം
മറവായ്നിന്നുകളഞ്ഞു കർമ്മസാക്ഷി. ൪൦

സുമനസ്പതിയൊടെൻ സുഹൃത്തു കാട്ടും
ക്രമമെന്തെന്നറിയേണമെന്ന ഭാവാൽ,
ഇമപോലുമനങ്ങിടാതെ കണ്ട-
സ്സമയം, ഹന്ത! മരുത്തടങ്ങി പാരിൽ. ൪൧

കൊട്ടത്താം രുജയാലൊരക്ഷരം ചൊ-
ല്ലിടുവാൻ നാക്കു വളഞ്ഞിടാതെ, കഷ്ടം!
വിടുമല്ലു ജലപ്പരപ്പിലിത്തീ
കെട്ടുമോ? എന്നു പകച്ചു പൌരരെല്ലാം. ൪൨

ഇര കിട്ടിയതാസ്വദിച്ചു മന്ദേ-
തര ഭാസ്സാർന്നു വളർന്നു വീതിഹോത്രൻ;
സ്ഥിരഭക്തിയൊടാനമിച്ചു, സീതാ-
വരനെച്ചിന്തനചെയ്തു വാഗ്മിവീരൻ:— ൪൩

“ഗരുഡധ്വജ! രാമഭദ്ര! വേദ-
പ്പൊരുളേ! കന്മഷഹീന! കൌണപാരേ!
കരുണാലയ! ചിത്സ്വരൂപ! ശൌരേ!
തിരുമെയ് കാണണമെപ്പൊഴും, മുരാരേ! ൪൪

നരജന്മമലാംബുരാശി; ഗർഭോ-
ദരവാസം, ചപലാർഭകസ്വഭാവം,
സ്മരദാസ്യ,മശക്ത മേനി, പിന്നെ-
ജ്ജര;—പോരേ വിഷമം? ഭവാന്ധ ഭോഗം! ൪൫

പരിതോഷഭരക്കടൽക്കകത്തും,
പരിതാപാഗ്നി ലസൽപ്പൊരിക്കിടയ്ക്കും,
തിരിയുന്നതു നിൻപകിട്ടിനാൽ മു-
പ്പിരിയാത് വിശ്വമടക്കമാർദ്രമൂർത്തേ! ൪൬

സുരസേവ്യ! ഹരേ! സഗർഭ്യനവീ-
ഭരണം നൽകി,യിനിബ്ഭവത്പദത്തിൽ
തരമോടണയാനെനിക്കു വിശ്വം-
ഭര! നാരായണ! നീ തുണച്ചിടേണം!” ൪൭

ജനമൊന്നു നടുങ്ങി; മന്ദിരം നിർ-
ജ്ജനമാം മട്ടു പടർന്നു മൌനം;
വിനയാനതനഗ്നിയിൽപ്പതിപ്പാൻ
വിന കൈവിട്ടു കുതിച്ചു; രാമരാമ!!” ൪൮

"ഭാവിച്ചിടൊല്ല, സുമതേ! കഠിനം; സദാ നീ
സേവിച്ചിടും സഹജനങ്ങനെഴുന്നെള്ളിടുന്നു;
ഭൂവിൽബ്‌ഭവാനൊരവതാളമണഞ്ഞിടുമ്പോ-
ളാവിർഭവിക്കമയിടെ പ്രഭു, രാമഭദ്രൻ." ൪൯

ദാരിദ്ര്യ മൂർഛിതകുലത്തിനഭംഗഭാഗ്യം
പൂരിച്ചതാകുമൊരു പൈതൽ പിറന്നപോലെ,
നേരിട്ട ദുർദ്ദശയൊഴിഞ്ഞു, ജനങ്ങളെല്ലാ-
മാരിത്തരം പറവതെന്നു മിഴിച്ചുനോക്കി. ൫൦

വാതാത്മജൻ, കപികുലാഗ്രണി, രാമദാസ-
വ്രാതാവതംസമണി, തീവ്രഭുജപ്രതാപൻ,
ജാതാദരം ധരണിയിങ്കലിറങ്ങി, വേഗം
വീതാഘനാം ഭരതനോടറിയിച്ചു സർവ്വം. ൫൧

കാകുൽസ്ഥനെസ്സുജനമാവഴിയിൽ പ്രഹർഷം
തുകും വിശിഷ്ട പരിചര്യകൾ ചെയ്കയാലെ,
വൈകുന്നതിന്നൊരിടയായ്; പരിവാരപൂർവ്വ-
മാകുന്ന തന്റെ വരവെന്നുമറിഞ്ഞു ലോകം. ൫൨

ആ മന്നിൽ ഭൂതമുൾവരാസുതയൊടും
സൌമിത്രിയോടും, മഹാ-
സാമർത്ഥ്യംകലരും കപീശ്വരരൊടും,
ശ്രീരാമനെത്തീടിനാൻ;
കാമം കൌതുകമന്തിനാരമഖിലരും;
ലോകം ഭരിച്ചാൻ പരൻ
ക്ഷേമത്തിൽ; "ഭരതപ്രതീക്ഷ" ഫലവ-
ത്തായാ, നമായം—ശുഭം!

—— ൦ ——

# ഗർവ്വിഷ്ഠനായ പാർത്ഥൻ

കാലാരപ്പടത്തലകളററു തെറിച്ചു,ചോര-
ച്ചാലാഴിയായൊഴുകിവീഴുമടക്കളത്തിൽ
നീലാംബുജാക്ഷനരുളീടിന തേർത്തടത്തിൽ
ചേലാന്നു വാണു വിജയൻ, വിജയപ്രതാപൻ. ൧

ഊററത്തൊടേററു തലചുററിയ നൂററുപേരിൽ-
ക്രൂററക്കുററമുശിരുററ പടപ്പയററിൽ,
ഏററം കയർത്തു കുലയേററിയ കാർമുകത്താൽ
മാററംവരുത്തിയ നരൻ നരസിംഹമല്ലൊ. ൨

ഭാരിച്ച ഭാരതവനത്തിലുയർന്നെതിർത്ത
വൈരിപ്രചണ്ഡമൃഗമണ്ഡലമിദ്ധരോഷം
ഭൂരിപ്രശാത ശരഭാവകപാവകന്നു
കോരിക്കൊടുത്ത പുരുഷൻ പുരുപൌരുഷാഢ്യൻ. ൩.

ആരബ്ധവൃത്തി പരിപൂർത്തിവരുത്തി, യിക്ഷ്മാ-
ഭാരം വിടുത്തി,കൃതകൃത്യത ഹൃത്തിലെത്തി,
പ്രാരബ്ധകാലമൊഴിവാ,യുറയിൽക്കിടന്നാ-
വീരന്റെ വിശ്രുതശരാസനമാശ്വസിച്ചു. ൪

കീനാശജൻ, സുകൃതി, ഭാരതചക്രവർത്തി-
സ്ഥാനാനുകൂലമണിപീഠമലങ്കരിച്ചു;
നാനാതരത്തിലനുജാതർ സുഖിച്ചു മേന്മേൽ,
വാനാണ്ട കാർമുകിലകന്നു തെളിഞ്ഞപോലെ. ൫

ചിത്തത്തിലപ്പദവി, ദർപ്പണദൃശ്യമാന-
വിത്തംകണക്കു വിലവെച്ചു, മുകുന്ദരൂപം,
ചിത്തത്വസാരമയമാശ്രയമാക്കി,മന്നോ-
ക്കുത്തംസമൌലിമണി വാണിതു, ധർമ്മപുത്രൻ. ൬

അന്നന്നു കൂടിവരുമുന്നതി ദീനരക്ഷാ-
സന്നദ്ധശീലമവിടെക്കൊരിരുട്ടിയാക്കി;
ഔന്നത്യമെന്നതറിയാത്തൊരു ശുദ്ധനാണാ-
മന്നൻ; നിറഞ്ഞകുടമെങ്ങു തുളുമ്പിടുന്നു? ൭

ഭ്രാതാക്കളോ സ്ഥിതിയിലല്ല; നയാനുസാര-
ശ്രീതാവുമുള്ളമവരിൽക്കുറവായ്ത്തുടങ്ങി;
വീതാമയം കരബലം കുലദൈവമെന്നു
വാതാത്മജാദികളുറച്ചു നടിച്ചു പോന്നു. ൮

മററുള്ള പേരിലൊരു മാററധികം മനസ്സിൽ
പററുന്നു ഫൽഗുനനഹംകൃതി പണ്ടുപണ്ടേ;
മുററും തനിക്കു തണലാം മുരളീധരൻെറ-
"പററും പടർച്ചയു"മവൻ ബത! വിസ്മരിച്ചു!! ൯

"ചണ്ഡാരുമായുധമെടുത്തവരിത്ര വെള്ള-
ത്തണ്ടാരൊളിപ്പുകൾ പരത്തിയതോർമ്മയില്ല;
രണ്ടാമനില്ലൊരുവനെൻകിട; ലോകമേവം
കൊണ്ടാടുമെൻ കഥകളെ പ്രളയംവരെയ്ക്കും. ൧൦

ആണത്ത,മേററമിലുറ,പ്പതു നീക്കുവാൻ വ-
ക്കാണത്തിനെത്തുമെവനും കൊടുകാളരാത്രി;
ക്ഷീണക്കു പിൻതുണ; സദാ ത്രിജഗൽപ്പടത്തിൽ
കാണപ്പെടും കനകരേഖയിലെൻെറ നാമം. ൧൧

ധ്രുവഞ്ചമൂർജ്ജിതജയം സകലം നമുക്കു
കൈവന്നിടും ഭുജപരാക്രമമൊന്നുമൂലം;
ആവശ്യമില്ലതിലൊരന്യസഹായമേതും;
"ദൈവം പ്രമാണ,മിതി കാപുരുഷാ വദന്തി." ൧൨

തത്തുല്യവിക്രമികളായ്ത്തലപൊക്കുവോരാ-
ണത്തുംഗവൈരികളിളാപതികൾക്കു പാരിൽ;
ചത്തും,ചതഞ്ഞുമവർ താഴുകിലാത്മസൌഖ്യ-
മെത്തുന്നു;ഞാൻ വിജിതഭാരതസാർവ്വഭൌമൻ. ൧൩

ഒററക്കുഡുംബ,മൊരു ചോര,യൊരേ കളത്തിൽ
പെററന്നുതൊട്ടു പെരുമാററ,മൊരേ പഠിത്തം;
മററന്യമട്ടിലുമടുത്തവർ തെററു കാട്ടി-
ത്തെററന്നു കാലപുരി പൂകിയതെൻ പ്രതാപം! ൫൪

ധീചാതുരീനിപുണരായ് ധൃതശിഷ്യരാമെ-
ന്നാചാര്യരും കുസൃതിയാൽ തല കാഴ്ചവെച്ചു;
ഹാ, ചാമ്പലാണരികളെല്ലുകിലെന്തു കാട്ടും
വാചാമഗോചരയശഃപരിപൂർണ്ണനീഞാൻ. ൫൫

സ്വന്തം പിതാവുമിവനോടെതിരിട്ടൊടുക്കം
കുന്തംവിഴുങ്ങിയതുകേട്ടവരോർമ്മവെയ്ക്കും;
എന്തിച്ചരിത്ര?മതിലപ്പുറമന്തകാരി-
യെൻ തല്ലുകൊണ്ടു പുകഴ്മുദ്രകളെത്ര നൽകി! ൫൬

ദാമോദരപ്പട തകർത്തു, കനത്ത ചിത്ത-
വ്യാമോഹമാണു മുസലായുധനെക്കുഴക്കി;
കാമോചിതപ്രഥിതരീതിയി,ലേകനാ,യാ-
ക്ഷാമോദരീമണിയെ വേട്ടവനീ വരേണ്യൻ! ൫൭

ദേവാസുരപ്പടനിലം, സുരകേളിരംഗം,
പൂവാടി,തൊട്ടിലറ,വിൺനദി, കൊയ്ത്തുപാടം;
ശ്രീവായ്ക്കുമെൻചരിത,മീവക ദിക്കിലാറി-
പ്പോവാതെ പാടിവരുമെന്നതു തീർച്ചതന്നെ. ൫൮

ഏതിന്നുമെൻ കരബലം മതി" — ഏവമോത്തു-
മോതി പ്രവൃത്തികളിലായതുദാഹരിച്ചും,
വാർതിങ്കളെഗ്ഗ്രഹണമെന്ന കണ,ക്കൊരുററ-
ക്കാർ തിങ്ങി വിങ്ങി വിജയാഭ്രമശുഭ്രമാക്കി. ൫൯

പേരോലുമപ്പ്രണയിനിക്കളവായ ഒപ്പം
വേരോടറുത്ത വിള്ളൂ,വിശ്വജനാർത്തിഹാരി,
"ഈരോഗമെൻ സഖനു വായ്ക്കിലനർത്ഥമുണ്ടാ-
മോരോതരത്തി,"ലിതി ചേതസി തീർച്ചയാക്കി. ൬൦

7

ആയാസകൃത്യമൊരുപാ,ടതിലേറെ മെയ്യിൻ-
വ്യായാമ,മീവിധമനേകദിനം കഴിഞ്ഞു;
ന്യായാനുസാരമുടനാബ്ദ്ഭൂവി സഞ്ചരിപ്പാൻ
മായാമനുഷ്യനൊരുനാളവനെ ക്ഷണിച്ചു. ൨൧

വില്ലമ്പുമില്ല, ഭടരില്ല, കരേറുവാൻ പൊൻ-
പല്ലക്കുമില്ല, പരിചാരകരാരുമില്ല;
അല്ലൽപ്പെടാത്ത വഴി കാൽനട,കൂടെയുണ്ടാ-
മല്ലപ്രമാഥി;കുതുകത്തൊടിറങ്ങി പാർത്ഥൻ. ൨൨

യോജിച്ചുചെയ്ത മുറ,ന്നൂറുവരോടു മുന്നം
രാജിക്കുപോയ കഥ, ഘോരവനാധിവാസം,
ആജിപ്പെരുപ്പ,മരിനാശ,മിവണ്ണമുംപ്പൂ-
രാജിച്ചുരച്ചുമവർ യാത്രതുടർന്നു ദൂരം. ൨൩

പോകുന്ന പാത വികചപ്രസവസ്മിതശ്രീ-
തൂകുന്നു; പക്ഷിനിര പല്ലവി പാടിടുന്നു;
പൂകുന്ന മന്ദപവനസ്പനകൈതവത്താ-
ലാകുന്നു വ്യോമതലമുന്നതു ഗോത്രഗാത്രം. ൨൪

മെച്ചം മിനുത്തഴനി നിരന്നു വളർന്ന പുത്തൻ-
പച്ചക്കൃഷിത്തുകിലണിഞ്ഞ വയൽപ്രദേശം,
അച്ചന്തമൊന്നു പെരുകുംപടി രണ്ടുഭാഗ-
മുച്ചങ്ങളായ മണിമേടകളും വിളങ്ങി. ൨൫

ഒന്നായുലഞ്ഞു, തല താഴ്മയൊടും കുനിച്ചു
നന്നായ്പ്പഴുത്ത ഫലരാജിയിടയ്ക്കതിത്തും,
എന്നാളുമുത്തമജനം പരിപൂജനീയ-
മെന്നായ്ത്തരുക്കളവരെപ്പഥി സൽക്കരിച്ചു. ൨൬

നേരറ്റിടും പ്രകൃതിയാം ജനയിത്രി തന്റെ
നീരന്ധ്രനീലഘനകുന്തളമെന്നപോലെ,
പാരം പടർന്നിരുളെഴും ഗഹനങ്ങളും ക-
ണ്ടാരമ്യശീലരൊരു ശൈലതടത്തിലെത്തി. ൨൭

മല്ലാരി മന്ദമരുൾചെയ്തു:—"നടന്നു പാദം
വല്ലാതുലഞ്ഞു, തനുവല്ലി വിയർത്തു വാടി;
തെല്ലാശ്വസിച്ചിടുക നാം; മുകളിൽപ്പതുക്കെ-
ച്ചെല്ലാ,മതേ വഴി നമുക്കു തിരിച്ചുപോകാം. ൨൮

അല്ലിൽപ്പെടാതെ, പരമിൽപ്പദപത്മസേവാ-
വല്ലിക്കെഴും മുരടു കണ്ട മഹർഷിമാരെ
നല്ലിഷ്ടപാകഫലമേകി വളർത്തിടുന്ന
ചൊല്ലി,ക്ഷമാധരകുലേന്ദ്രനു ജന്മസിദ്ധം. ൨൯

ചത്താലുമോർമ്മയിലിരിക്കുമനേക മട്ടി-
ലൊത്താശ പണ്ടു പലതും മമ ചെയ്തയാലെ,
ഉൾത്താരിലെൻ പ്രിയസുഹൃജ്ജനവംശഭൂഷാ-
മുത്തായ് പ്രസിദ്ധനൊരു ഗൃദ്ധ്രമിഹാവസിപ്പൂ. ൩൦

എന്നിഷ്ടബന്ധുവിനെ വന്നൊരുനോക്കു കാണ്മാൻ
വന്നില്ല ഭാഗ്യമിവനീ നിമിഷം വരെയ്ക്കും;
ഇന്നിപ്രകാരമവിചാരിതമായ് ലഭിച്ചോ-
രുന്നിദ്രഭാഗ്യദശ പാർത്തു കൃതാർത്ഥനായ് ഞാൻ! ൩൧

ലോകം പിറന്നു, ബഹുകാലമിരുന്നു,പിന്നീ-
ടാകണ്ഠമാഴിയിലതാണ്ടു നശിക്കുവോളം
ലോകവ്യവസ്ഥിതികൾ പാർത്തറിയുന്ന പുണ്യ-
ശ്ലോകൻ ശുഭാവഹചരിത്ര,നശേഷമാന്യൻ." ൩൨

മല്ലായതാക്ഷനരുളും മധുരാക്ഷരങ്ങൾ-
ക്കുല്ലാസമാർന്നു തരസാ ശരിവെച്ചു പാർത്ഥൻ;
പുല്ലാണ്ട താഴ്‌വരയിലൊട്ടവർ വിശ്രമിച്ചു
വല്ലായ്മ തീർത്തു ഗിരിതൻ ശിഖരത്തിലെത്തി. ൩൩

രോമം കൊഴിഞ്ഞു,കവിളൊട്ടി,വളന്ന മെയ് നി-
സ്സീമം മെലിഞ്ഞു, മിഴി പീള നിറഞ്ഞു മങ്ങി;
ശ്രീമൽപ്രശാന്തമതിയായ് പരശാന്തപഥത്തിൽ-
സോമൻ തനിച്ചവിടെ വാഴുകയായിരുന്നു. ൩൪

നീണാളകന്ന ദയിതയ്ക്കു വിചാരിതം തൻ-
പ്രാണാധിപൻെറ മൃദുമെയ് തെളിവായപോലെ,
ചേണാന്ന ചിൽപുരുഷനെക്കഴുകന്നു മുമ്പിൽ-
ക്കാണായ്; പ്പിറന്ന ഫലമാന്നിതു ധന്യധന്യൻ! ൩൫

"ശ്രീപത്മനാഭ! ഭഗവൻ! നിഗമാർത്ഥവേദ്യ!
പ്രാപഞ്ചികഭ്രമവിമോചന! ദീനബന്ധോ!
ഹാ, പങ്കമററു മമ ജന്മ; മിവണ്ണമെൻറം
താപം കെടുത്തു, കനിവമ്പുക, തമ്പുരാനേ! ൩൬

തൃക്കാലടിത്തളിരിണപ്പൊടി മൂർദ്ധ്നി വാരി-
വെക്കാനു,മാദരവൊടഞ്ജലി കൢപ്തവാനും,
ഇക്കാലമിത്രവരെയും തിരുവുള്ളമെന്നി-
ലൊക്കാഞ്ഞ ഹേതു മമ ദുർദ്ദശതന്നെയല്ലേ? ൩൭

സൽക്കാരമെന്തടിയനുൾക്കൊതിയുള്ളപോലെ,
ചിൽക്കാതലേ! തിരുവടിക്കു നടത്തിടേണ്ടു?
നിൽക്കാതെ ചഞ്ഞിര തിരഞ്ഞു, ബലം കുറഞ്ഞു,
മൽക്കാലമേവമഴലായ്ക്കഴിയേണമെന്നോ?" ൩൮

ഈമട്ടനർഘമധുരാക്ഷരരത്നമാല്യ-
സ്തോമം കനത്ത കുതുകത്തൊടു കാഴ്ചവെച്ചും;
കാമം നമിക്കുമവനെത്തരസാ തലോടി-
പ്രേമസ്വരൂപി ഹരി, കോൾമയിർപ്പൂണ്ടുരച്ചു:— ൩൯

"സ്ഫാരപ്രസന്നസുകൃതാലയ! സജ്ജനൌഘ-
ക്ഷീരക്കടൽക്കണിമതേ! കുശലീഭവ ത്വം
നീരന്ധ്രമുണ്ടുമയി താവക ചാരുമൈത്രീ-
സാരാധിരസ്മൃതി, പരസ്പരമേവമല്ലോ. ൪൦

വീതാഘവൃത്തി, പരചിൽപ്പദസക്തി, സർവ്വ-
ഭൂതാനുകമ്പ, നിഖിലാന്തരതത്വബോധം;
ഏതാദൃശോത്തമഗുണാവലി പൂണ്ടൊരാളി-
ലേതാമയം പെടു?മവൻ സുഖിതന്നെ നിത്യം. ൪൧

ജന്മത്തിനൊത്തവിധമാ വിധി നിശ്ചയിച്ച-
കർമ്മങ്ങൾ നീക്കുവതിനാക്കുമെളുപ്പമാമോ?
ഇമ്മട്ടു താൻ മമ ചരിത്രവു;മെത്രതന്നേ
ശർമ്മംകൊതിക്കിലു,മതോ ബഹുയത്നസാദ്ധ്യം! ൪൨

അന്നന്നു മൽപ്രിയസുഹൃത്തിനെ വന്നു കാണ്മാ-
നെന്നന്തരംഗമതിയായുഴറായ്കയില്ല;
വന്നാക്കുഴക്കുകൾനിമിത്ത,മതിന്നു,നാളെ-
യെന്നാണ്ടു പോയ്;പരിഭവിക്കരുതെന്നിലേതും." ൪൩

ആ നന്ദജന്റെ തിരുവായ്മൊഴി കേട്ടു, സമ്പൂ-
ർണ്ണാനന്ദബാഷ്പധരിവാർത്തു,മനം കുളുർത്തു;
പീനപ്രതാപനിധി ഗൃദ്ധ്രവരൻ തിരിഞ്ഞ-
ന്യൂനം ധനഞ്ജയനെ നോക്കിയുരച്ചു മന്ദം:— ൪൪

"എൻതമ്പുരാനൊരിണയാ,യരികത്തിലാരീ-
സ്വാന്തം സുഹൃന്നില ലഭിച്ച മഹാനുഭാവൻ?
അന്തർഗ്ഗതത്തിലടിയന്നറിവീല, മിത്രോ-
ദന്തം കുറച്ചടിയനോടരുൾചെയ്കിടാമോ?" ൪൫

"ഹാ,വിസ്മയം, ഖഗപതേ! ഭവദീയ വാക്യ-
മീവിശ്വവീരനെ ഭവാനറിയില്ല,യെന്നോ?
ഭൂവിൻതലങ്ങളിലടച്ചുമിവന്റെ കീർത്തി-
ശ്രീവിങ്ങി; വിക്രമമഹാർണ്ണവമീ മനുഷ്യൻ. ൪൬

വില്ലാളികൾക്കു നടുനായക,മത്രമാത്ര-
മല്ലാ,വിരോധിജനശൈലനിശാതവജ്രം;
എല്ലായ്പ്പൊഴും മമ സഹായി,പരാക്രമത്തിൽ
പുല്ലാണിവന്നു പരമേശ്വരബാഹുവീര്യം! ൪൭

'നാമം ധനഞ്ജയ,"'നതോക്കിലാശ്രിതാശൻ,"
"കേമൻ കിരീടിയിവ,"'നെന്തുകൊണ്ടു വീര്യം?'
"സാമർത്ഥ്യരാശി,സുരനാഥജനാണിവൻ;" "ഹേ!
ഭൂമണ്ഡലത്തിലതു കേൾവി കപീശനല്ലേ?" ൪൮

വമ്പൻ, വിശാലഹൃദയൻ,വിബുധൎക്കു പണ്ടേ
മുമ്പൻ.മഹാരഥനിവൻ, ബത,ജിഷ്ണുവത്രേ;"
"ഉമ്പൎക്കധീശനിവനോ? തിരുവുള്ളമെന്നിൽ-
കമ്പം കടത്തരുതു,ഞാനനഭിജ്ഞനല്ലോ." ൫൯

"ശ്രീ മിന്നുമിപ്പുരുഷകേസരികൃഷ്ണനാം,""ണെൻ-
സ്വാമിക്കതാണഭിധയെന്നു ജഗൽപ്രസിദ്ധം,"
"ഭൂമിക്കു ഭൂഷണമിവൻ," "ശരിതന്നെ,മന്നോ-
ക്കാമിപ്രശസ്തി" "നൃപനാണിവ,""നേതു വംശ്യൻ?" ൬൦

"എന്നാ,ലിവൻ കുരുകുലോത്തമ,നൂഴിപാലൻ,"
"ഇന്നാട്ടു വാഴ്‌വതു സുയോധനനെന്നു കേൾപ്പൂ;"
"നന്നായരാതികളെയീ വിജയൻ ജയിച്ചാൻ,"
"എന്നായിരുന്നു ജയ,മെന്നു നടന്നു ജന്യം?" ൬൧



കൊള്ളാ,മിതെന്തു കഥ! വൻ പടവാൎത്ത കാതിൽ-
ക്കൊള്ളാതെയില്ല, ദൃഢമീയുലകത്തിലാരും;
ഉള്ളാന്നുററവരെ വെന്നഥ ഭാരതോൎവ്വി-
ക്കുള്ളാധിതീൎത്തു വിലസുന്നിതു പാണ്ഡവന്മാർ. ൬൨

വെയ്യും നിണപ്പൊലിമ,ശീഷ്മകന്നു നൃത്തം-
ചെയ്യും ശരീരചയ,മൂൎജ്ജിതഭേരിനാദം;
ഇയ്യുള്ള മട്ടടർനിലത്തു നടന്നതിന്നു
കയ്യുംകണക്കുമെവനും പറയാവതല്ലെ." ൬൩

"ഘോരാഹവോധനമിപ്പടിക്കിതിന്നിട-
യ്ക്കുണ്ടായതെന്നാ,ലൊലി-
ച്ചാരാലിങ്ങനെയും ദൃഢം നിണനദം,
മേന്മേൽപ്പിണക്കൂട്ടവും;
നേരായന്തിവരെയ്ക്കനേകദിനമായ്-
പൈദാഹസംക്ലിഷ്ടനാ-
യീരാജ്യത്തലയുന്നു ഞാൻ, മുരരിപോ!
കൊററൊന്നു കിട്ടീല മെ. ൬൪

ശ്രീരാമൻ ദശകന്ധരാദികളുമായ്-
　　ത്രേതായുഗത്തിൽപ്പുരം
പോരാടീടിനകാലമെത്ര സുഖമാം-
　　വണ്ണം കഴിഞ്ഞോനിവൻ!
മാറാതാർത്തിപെടുന്ന പക്ഷിയുടെ പൈ-
　　പോലും കെടുക്കാതിരു-
ന്നോരായുദ്ധവിശേഷമോ, വിജയമോ,
　　വാർത്തകളുണ്ടോ, ലക്ഷ്മീപതേ!" ൨൮

പാരം പുഷ്ടിച്ചുകൊണ്ടാക്കഴുക,നിതി കഥി-
　　ക്കുന്നതുത്തുംഗലജ്ജാ-
ഭാരം കയ്ക്കൊണ്ടു കേട്ടു,കുലിശധരസുത-
　　ന്നുള്ള ദർപ്പം ശമിച്ചു;
വീരൻതാണാനമിച്ചാൻ ഖഗകുലവരനെ-
　　ച്ചാരുമായാവിഹാരാ-
ഗാരൻ ശ്രീകൃഷ്ണനോടും ഗിരിശിഖരതലം
　　വിട്ടിറങ്ങിത്തിരിച്ചു. ൨൯

——(o)——

# മണ്ഡോദരി

## പൂർവ്വഖണ്ഡം.

(കേക)

വക്കാണക്കൊടും തീയിലക്കാലം ജഗത്തിനെ
മുക്കാലും തപിപ്പിച്ച മുഷ്കാളും മഹാരഥൻ
മുക്കണ്ണാചലംപോലുമക്കയ്യിൽക്കളിക്കുവാൻ
തക്ക കന്ദുകമെന്ന ധിക്കൃതി കാണിച്ചവൻ
കൈത്തലം തരിക്കയാൽത്താപസന്മാർക്കുംസഹി-
ക്കാത്തവേദനചേർത്ത ദൈത്യസത്തമൻ,വീരൻ,
കീർത്തിമാൻ,കലിമലചേഷ്ടകൾക്കവതാര-
മൂർത്തിയെന്നഭിധാനം ചാർത്തിയ ദശാനനൻ,

താരുണ്യം തികഞ്ഞുള്ള പൂരുഷപ്രവരനായ്-
ത്തീരവേ,യൊരുനാളിലിത്തരം നിരൂപിച്ചാൻ:—
"വെണ്ണിലാവൊളിപ്പൂതൂപ്പൂമ്പുകഴും പ്രകാശവും,
വിണ്ണിനെ വിറപ്പിച്ച വിക്രമപ്രഭാവവും,
മാനവും, മഹത്ത്വവും, മേദിനീപതിത്വവും,
ദാനവാധീശത്വവും, സൽക്കലാപാണ്ഡിത്യവും,
ഇത്തരമവസ്ഥക,ളൊക്കെയുമൊരേ രാശി-
ക്കൊത്തവനിവനല്ലാതില്ല മററൊരുവനും;
രൂക്ഷരാം രിപുക്കൾക്ക രാവണനെന്നുള്ള മൂ-
ന്നക്ഷരം മാത്രം പോരും ദുമ്മദമടക്കുവാൻ;
ദപ്പിതന്മാരായുള്ള ദേവകളശേഷമി-
ങ്ങപ്പിച്ചു കഴിഞ്ഞിതു ദേവലോകാധിപത്യം;
ശക്രനോടതിക്രമമൊക്കുമോ? മുകുന്ദൻെറ-
ചക്രമുണ്ടവന്നൊരു പിൻതുണ,യെന്ന വാക്യം
കേവലം വൃഥാലാപ;മായിരം മിഴികളു-
മാവതോളവുമശ്രുമാരിയിൽക്കുളിക്കവേ,
കണ്ടു,കണ്ടില,യെന്നു കണ്ണടച്ചുറക്കമാം
കൊണ്ടൽനേർവർണ്ണൻ; കൊള്ളുമിത്തരം ചങ്ങാതിത്വം!
തന്നെക്കാൾ മികച്ചുള്ള മാന്യരോടായോധനം
നന്നല്ലെന്നവനോത്തുതന്നെയാണിരിപ്പതും;
കാമദായകിയായ കാമധേനുവും, ശുഭ-
ശ്രീമയം മന്ദാരവും, നന്ദനമലർക്കാവും,
മാമകാധീനങ്ങളാം കോമളവസ്തുക്കൾക്ക
സീമയില്ലേതുമെന്നു സർവസമ്മതമല്ലൊ;
വിത്തേശാനുജനെന്ന നാമത്തെദ്ധനംകൊണ്ടു
വിത്തേശാഗ്രജനെന്നായ്ത്തിരുത്തിച്ചമച്ചു ഞാൻ!
മംഗളാത്മകം, മമ ജീവിതചരിത്രത്തി-
ലിങ്ങനെ കഴിഞ്ഞിതു ഗണ്യമാദിമഖണ്ഡം;
നട്ടുച്ചക്കെരിഞ്ഞീടുമക്കനെക്കണക്കെയും,
വൃഷ്ടിയിൽ വർദ്ധിച്ചീടും വൻനദികണക്കെയും,
പാവനപ്രശോഭനമായിട്ടും പരിപൂർണ്ണ-
യൌവനം നിമിത്തമായ് പകന്നു കളേബരം;
ഇമ്പമററരികളെപ്പുമ്പരം പറപ്പിച്ച-
വമ്പനിന്നിതാ മലരമ്പനെപ്പേടിക്കുന്നു;

ഐഹികക്ഷേമങ്ങൾക്കു നേർവഴി കാട്ടീടുന്ന
ഗാർഹസ്ഥ്യം നമുക്കിനി യോഗ്യമാണെല്ലാംകൊണ്ടും;
വീര്യശാലികളാമീ രാക്ഷസരെന്നും കാലോചിത-
കാര്യമാചരിക്കുന്നു,മാര്യധർമ്മത്തെയേവം;
ദൈത്യവംശാധീശന്റെ മൈത്രിയും, മഹിമയും,
കീർത്തിയും, മഹാഭാഗ്യപൂർത്തിയും, പ്രഭുത്വവും,
വീതിച്ചു വാങ്ങിടുവാൻ തക്കതാം 'മധിയോഗ"-
'മേതൊരു വനിതയ്ക്കുണ്ടീശ്വരൻ വിധിച്ചുള്ളൂ!
ചൊല്ലെഴും കുലം, വിദ്യ, വിത്തമെന്നിവയെക്കാൾ
വല്ലഭനിച്ഛിക്കുന്നു സൗഭഗം ഗൃഹിണിയിൽ;
മൽപ്രിയാപദത്തിങ്കലപ്സരസ്ത്രീകൾക്കുമു-
ണ്ടെപ്പൊഴുമകക്കാമ്പിലപ്രമേയമാം പ്രേമം;
വൈരിപക്ഷത്തിൽനിന്നു നാരിയെ വരിച്ചെന്നാൽ
ഭൂരി ദുർഘടമുണ്ടാം ഭാവിയിൽ ബഹുവിധം;
എന്നുമ,ല്ലമരികൾക്കുള്ളതാം ദുരാചാര-
മെന്നുമെൻ കുലത്തിന്റെ കീർത്തിയെക്കളഞ്ഞീടും.
ഇന്ദിരയ്ക്കൊരു രത്നമന്ദിരമതെന്നല്ലാ-
തന്യപത്തനങ്ങളിൽ ചെന്നവളിരിക്കുന്നു;
സാരസോത്ഭവനെക്കാൾ ഭാരതിക്കതിപ്രിയം
സൂരികളോടെ,ന്നേഴുപാരിലും പ്രസിദ്ധമാം.
ഹിമവൽക്കുമാരിക്കു മാത്രമിക്കഷ്ടിത-
ഭ്രമമി,ല്ലവളല്ലോ തരുണീശിരോമണി.
വായ്ക്കുമുത്തമലാവണ്യത്തിനാലവളുടെ-
നേക്കു നില്ക്കുവാനിവരാരുമേ പോരാ,നൂനം.
കണ്ണിനുത്സവമാമപ്പെണ്മണിയാളെ നെററി-
ക്കണ്ണനു കൊടുത്ത കൈ——കഷ്ടമേ, കഷ്ടം കഷ്ടം!
അന്നരാജനാണരവിന്ദിനീലീലോചിതൻ;
മന്നനാണമൂല്യമാം രത്നത്തിന്നവകാശം;
നാട്ടിലെങ്ങുമേ കാണാക്കോലവുമേന്തി, പ്രേത-
ക്കാട്ടിലാപ്പെടുന്ന പാമ്പാട്ടിയെസ്സേവിക്കുവാൻ,
ഉണ്ടാവാമതിദണ്ഡം; പിച്ചകവല്ലിക്കൊരു-
കണ്ടകദ്രുമം പററിച്ചേരുവാനെളുതാമോ?

മന്നരണ്ടല്ല, നാനാ സംഗതികളാലുമ-
ക്കന്നൽനേർമിഴി നമ്മോടൊക്കവാനുചിതനാം;
ബാഹുവിക്രമംകൊണ്ടീ മോഹവും സാധിപ്പതു
സാഹസം; കനൽക്കണ്ണനല്ലയോ മൃത്യുഞ്ജയൻ!
ചെന്നു, കാലിണ കൂപ്പിക്കാമിതമറിയിച്ചാൽ
ഇന്ദുശേഖരനിങ്ങു തന്നിടും മനോരഥം;
സേവകന്മാക്കായ് തന്റെ ജീവനെപ്പോലുമേകാൻ
കേവലം മടി മഹാദേവനില്ലല്ലോ, പണ്ടേ.
ഇക്ഷണം പുറപ്പെട്ടു പോകുവെൻ, തപംചെയ്തു
ദക്ഷസൂദനപ്രസാദത്തൊടും മടങ്ങുവെൻ;"
പിന്നദ്ദമ്മദത്തിന്നു കേന്ദ്രമായ് കൃത്യാകൃത്യ-
ജ്ഞാനലേശവുമില്ലാതീദൃശം വിചാരിച്ചും,
വെള്ളിമാമല നോക്കിപ്പോയിതു, മഹാദുഷ്ട-
പ്പുള്ളിമാമരക്കർകോ,ന്തക്കൈയ്യാം ദശകണ്ഠൻ.
ശങ്കരാചലപാർശ്വം പ്രാപിച്ചു, സമാധിയിൽ
തൻകരളുറപ്പിച്ചു, വൻതപസ്സാരംഭിച്ചാൻ;
നിന്ദിതാഭീഷ്ടങ്ങളാം വൈരികൾ കടന്നീട്ട-
മിന്ദ്രിയദ്വാരങ്ങളെബ്ഭദ്രമായ് ബന്ധിച്ചുമേ,
പ്രണവസ്വരൂപനായ്, പരമേശ്വരനായ്, നിർ-
ഗ്ഗുണനായ്, ഗുണവാനായ്,കരുണാസമുദ്രമായ്,
മൂർത്തിഭേദേന മൂന്നു മൂർത്തികളായോരാദി-
മൂർത്തിയായ്, മുനിമാരുമോരാത്തൊരവ്യക്തനായ്,
പാതകക്ഷമാധരവജ്രമാം മഹേശന്റെ-
പൂതവിഗ്രഹം തന്റെ ചേതസ്സിൽക്കുടിവെച്ചും,
പാദത്തിൻപെരുവിരലഗ്രനിഹേതിയിലൂന്നി-
പ്പാദപത്തടിപോലെ തന്നെത്താൻ മറന്നുമേ,
ദാരുണ സമാധിയൊട്ടേറെനാളനുഷ്ഠിക്കെ-
ക്കാരണാത്മകനാവിർഭവിച്ചു, ചോദിച്ചിതു:—
"മങ്ങലില്ലാതെ നമ്മോടിംഗിതം പറകെടോ,
മംഗളം ഭവതു തേ; തുംഗവിക്രമനിധേ!
മുന്നമംബുജാസനനിച്ഛിച്ച വരങ്ങളെ-
ത്തന്നിതു, ഭവാനിപ്പോൾ വേണ്ടതായെന്തൊന്നുള്ളൂ?"

തൃക്കഴൽത്തളിരിണ വന്ദിച്ചു, വിനീതനാ-
യുരംകളം തെളിഞ്ഞവനുഗ്രനോട്ടുണർത്തിനാൻ:—
"നിന്തിരുവുള്ളത്തിലിസ്സേവകൻ യാചിപ്പതു
പന്തിയല്ലെന്നുവെയ്ക്കാതെകണ്ടം ദയാനിധേ!
എൻപുരാനുടെ ഭാഗ്യലക്ഷ്മിയാം ദാക്ഷായണി-
ത്തമ്പുരാട്ടിയെക്കനിഞ്ഞേകണമടിയനായ്"
ചിത്തത്തിൽക്കുറച്ചൊന്നു ചിന്തിച്ചു, ദശാസ്യന്നു
ഭക്തവത്സലൻ നിജ ദേവിയെ നൽകീടിനാൻ;
സത്വരം കുതികൊണ്ടു ഗൌരിയോടൊപ്പം, മദ-
മത്തനായ്, കൃതാത്ഥനായ്, കശ്മലൻ; ചിത്രം, ചിത്രം!!

———o———



# മണ്ഡോദരി

## ഉത്തരഖണ്ഡം.

(കളകാഞ്ചി)

അപരിമിതരുചികലരുമചലസുത കയ്യിലായ്
ആനന്ദമേന്തിനാനാശരാധീശ്വരൻ;
ദുരിതമയചരിത,നവനാകാശമാർഗ്ഗമായ്-
ദുവ്വാരഗർവ്വം കലൎന്നു തിരിച്ചുതെ;
ഖരകിരണനികടഭുവി പറവകളടുക്കുമോ?
കത്തുന്ന തീക്കട്ട കയ്യാലെടുപ്പതോ?
കൊടിയ മദമൂടയ മതി കാട്ടുന്ന പാതയിൽ
കക്ഷ്മരന്മാൎക്കു സഞ്ചാരം, നിസ്സർഗ്ഗജം;
സമവിഷമമദശകളറിവതിനു ലവലേശവും
സാധിക്കുമോ, നോക്കഹങ്കാരബുദ്ധിയാൽ?
ദശവദനവശഗനില ചിന്തിച്ചു ചിന്തിച്ചു,
ദുഃഖാത്തയായ്ത്തീൎന്നു ദുർഗ്ഗയാളെത്രയും:—
"കുമതിജനകുസൃതികളിലനിശമനുകമ്പ,യെൻ-
കാന്തനുണ്ടാകുന്നു, കാലദോഷത്തിനാൽ;

തിരുചരണ സരസിരുഹമാശ്രയിപ്പോർക്കു നി-
സ്തുല്യസന്താനമെന്നുള്ളോരു സംജ്ഞയിൽ,
ഖലവിപിന ദവദഹനനെന്നുള്ള പേരിനു
കേളിയില്ലെന്നോ ഭവിച്ചു? പശുപതേ!
സുരമുനികളിരവു പകലിവനുടെ ദുരന്ത ദു-
സ്സാമർത്ഥ്യമേററു പതുങ്ങുന്നു, മുന്നമേ;
സ്മരദമന! ഭവദമലപാർഷദന്മാരുമി-
സ്സാഹസാചാരം പൊറുക്കുമോ, മല്ലതേ!
പുരുരുചിര നറുമലർ കപിക്കെന്നപോലെയും,
പന്നിത്തടിയനു പൊന്മാലപോലെയും,
ദലിതനയ,മിവളെയൊരു പൈക്കുട്ടിയെപ്പോലെ,
ദാനവാദ്ധ്യക്ഷനു ദാനംകൊടുക്കുവാൻ,
കരുതിയൊരു കരളുരു ഫലത്തിലായ്ത്തീർത്ത തൃ-
ക്കൈകൾ,ളിരണ്ടിൽ പിഴച്ചതേ,തീശ്വര!
വിരഹരുജയിതുവരെയുമരനിമിഷമേൽക്കാതെ
വാമാങ്കവല്ലിയായ് വാഴുന്ന സാദ്ധ്വിയെ,
കാമമതികാമനമാരന്നായ് സമപ്പിച്ച-
കർമ്മം, സദാചാരധർമ്മ വിലോപനം!
അവനവനു മമതയെഴുമമലശുഭവസ്തുക്ക-
ളാരുപേക്ഷിച്ചീട്ടു,മാരപേക്ഷിക്കിലും?
കദനഹര! തിരുവടിയെ വിട്ടതിലുമുത്തമം
കാളക്കൂടം കടിച്ചീടുന്നതല്ലയോ?"
തുഹിനഗിരിതനയയുടെ മനസി ജലരാശിയിൽ-
ത്തല്ലുന്ന കല്ലോലമാലകൾ പോലവേ,
കടുഗഹന കദനനിനവോരോന്നുയന്നു, തൻ-
കായം തളന്നിളംതാളെന്ന മട്ടിലായ്;
ഉലകഖിലമിടിപൊടിയുമിടിയൊടു സമാനമ-
ന്നുച്ചം ജയാരാവഘോഷം മുഴക്കിയും,
വിബുധരുടെ കുലഗുരുതി വരുവതു ഗണിച്ചു,മാ-
വാനിൽക്കലുങ്ങാതെ കോട്ടകൾ കെട്ടിയും,
അമിതബലമിയലുമരിവൃന്ദങ്ങളെപ്പിടി-
ച്ചമ്മാനമാട്ടുന്ന ചിത്രം കുറിച്ചുമേ,

സുതനു ഗിരിസുതയൊടിട ചേരുവാൻ വേളിക്ക
സന്മുഹൂർത്തം മനക്കാമ്പിൽത്തിരഞ്ഞുമേ,
കളലളിതകനകമണിമേടയും നിർമ്മിച്ചു
കാമാനുകൂലം സുഖിപ്പാനുറച്ചുമേ,
എതിരുലകിലൊരുവനിവനില്ലെന്ന നാട്യത്തി-
ലെത്രയും വേഗേന പോയാൻ ദശാനനൻ.
വളരുമഴലൊഴിയുവതിനവിരളസമാധിയാൽ
വൈകുണ്ഠദേവനെദ്ധ്യാനിച്ചു ശങ്കരി:—
"നമിതസുരമുനിനികര! മൂലോകദാരുവിൻ-
നാരായവേരായ നാരായണ! പ്രഭോ!
നവനളിനദളനയന! നിഖിലജഗതീപതേ!
നാന്മറക്കാതലേ! നിത്യം നമാമ്യഹം;
പലകുറിയുമമരരുടെ മുറവിളികൾ കേട്ടു,തൽ-
പ്പാരവശ്യം കളഞ്ഞീടുവാൻ വേണ്ടിയും,
ധരണിയുടെ ഭരമറുതി ചെയ്തും, ഗതാഘമാം-
ധർമ്മസംസ്ഥാപനം ചെയ്യുവാൻ വേണ്ടിയും,
കരുണയൊടു മഹിത ദശരൂപങ്ങൾ കയ്ക്കൊണ്ട-
കൈവല്യമൂർത്തേ! കടാക്ഷിക്ക, സാമ്പ്രതം;
മദനരിപു കമലഭവ, ശതമഖമുഖാമര-
ന്മാർക്കും തിരിയാത്ത താരകബ്രഹ്മമേ!
സുലഭഗുണസദന! മുനിഹൃദയമണിദീപമേ!
സംസാരവാരാശിപോതമേ! ദൈവമേ!
അടിപണിയുമവരിലതിർകവിയുമനുകമ്പയാ-
ലയ്യോ! ചതിച്ചു മാം ചന്ദ്രചൂഡൻ, പ്രിയൻ!
ദയിതയുടെ നിലയിവളിലരുളുവതിനീ മഹാ-
ദുഷ്ടൻ കൊതിക്കുന്നു, ദാനവാരേ! ഹരേ!
സദയമിഹ തരിക തുണ, ജവമൊടു, സഗർഭ്യതൻ-
സങ്കടം കണ്ടു നീ മിണ്ടാതിരിക്കയോ?
വരദ! തവ പരമപദ പാരിജാതം പരം
വാഴ്ത്തീടുമെന്നെ നീ കാത്തുകൊള്ളേണമേ!"
ദശവദന,നതുപൊഴുതു, ധരണിയിലിറങ്ങിയ-
ദ്ദേഹക്ലമം തീർക്കുവാനായ് തുനിഞ്ഞിതു;

മതി പെരിയ കിഴവനൊരു ഭൂസുരാഗ്രേസരൻ
മന്ദം നടന്നു, തൻ മുന്നിലെത്തീടിനാൻ;
മധുരമൃദുഹാസിതമൊടു മലമകളെ നോക്കിയും
മാന്യൻ നിശാചരപ്രവീരനോടോതിനാൻ:—
"പുതുമയിതു! പുതുമയിതു! പരമശിവപത്നി നിൻ
പാട്ടിലായെന്ന മട്ടങ്ങു, രക്ഷഃപതേ!
അതുല നിധി വിളയുമൊരു നിധി നിജകരത്തിൽനി-
ന്നന്ധനെന്നാകിലും, സന്ത്യജിച്ചീടുമോ?
പരമ നിജ ദയിതയുടെ ഭർതൃത്വമേകുന്ന
പൂരുഷൻ പാരതിലെങ്ങു,ണ്ടോർത്താക്ക നീ,
മയപുരിയില ചലജയെ വടിവൊടു മറച്ചുമീ-
മായാപ്രയോഗം നടത്തി ഗംഗാധരൻ!
കരം കവരുമൊരു വധുവെ മുമ്പിലാക്കീട്ടു, നിൻ-
കണ്ണിൽ പൊടിയിട്ടു പോയാൻ പുരാന്തകൻ!
വിടുക ജവമിവളെ; മയപുരിയിലതിഗൂഢമായ്-
വാഴുന്ന ഗൌരിയെക്കയ്യേറുകൊൾകെടോ;
കൊതി മനസി കരയുമൊരു വസ്തു നന്നെങ്കിലും
കൈക്കൊള്ളു മാറില്ല, പണ്ടേ, മഹാജനം,
അരികളുടെ മിഴിയിലിതു പെടുവതിനു മുമ്പി,ലീ-
യന്തണൻ കണ്ടു നിൻ ഭാഗധേയത്തിനാൽ"
ഛലിതരസമിതി മൊഴികൾ കേട്ടു മൃത്യുഞ്ജയൻ
ചെണ്ടകൊട്ടിച്ചതായ് ചിന്തിച്ചു, രാവണൻ,
വഴിനടുവിലിവളിവിടെ വാഴ്ക,യെന്നായ് മയാ-
വാസവും നോക്കിത്തിരിച്ചാൻ, കുപിതനായ്;
മതിശകലധരനൊടുമ ചേന്നു സുഖാനന്ദിതം
മൂന്നു ലോകങ്ങളും സുപ്രസന്നങ്ങളായ്;
അവനിസുരശിരസി നറുമലർ മഴ ചൊരിഞ്ഞുകൊ-
ണ്ടപ്സരസ്ത്രീ[illegible]മാടീടിനാർ;
സക[illegible] പ്രഭോ!
സ[illegible]ക്രതേ! [illegible]പതേ!
മകര[illegible]വധുവെ [illegible]തനുജയായ്
മായാമ[illegible] ചെയ്തിതു;



മഹിതഗുണചരിതയുടെ പാണിഗ്രഹം ചെയ്തു,
"മണ്ഡോദരീ" യുതം വാണു ദശാനനൻ.

* * * * * * *

രമണിയോടു പരമശിവ,നാത്ത കൌതൂഹലം
രാമായണംകഥാ വർണ്ണനം ചെയ്തുവേ,
വരവിരഹകദനമൊടു ലങ്കയിൽ ദുർഗ്ഗശാ-
വാസ്സാലകപ്പെട്ട പത്നിയെത്തേടുവാൻ
രഘുതിലക,നനിലജനെ വിട്ടാ,നവൻ ചെന്നു
രാക്ഷസാധീശവരാഗാരത്തിലൊക്കെയും
തിരയുമളവൊരു മുറിയിലുത്തുംഗനിദ്രയും
തേടിത്തളർന്നുള്ള മട്ടിൽക്കിടന്നിടും
സുഭഗതനു, മയതനുജ, കപിവരനു കാഴ്ചയിൽ
സീതയാണെന്നുള്ള ശങ്ക തോന്നിച്ചതായ്,
രജതഗിരിനിലയനരചെയ്താൻ:—"അതെന്തുവാൻ,"
രുദ്രാണി ചോദിച്ചു:—"സംശയം തോന്നുവാൻ?
മമ രമണ! ധരണിജയൊടൊരുപരസ്ത്രീയായ
മണ്ഡോദരിക്കു സാദൃശ്യം ഭവിക്കുമോ?"
മയമകളുമവനിജയു, മുരഗവരശായിതൻ-
മായാബലത്തിൻ ഫലങ്ങ,ളെന്നീവിധം
ഭവിക കഥ ഭഗവതിയൊടരുളി ഭഗവാൻ, ഭവൻ;
ഭവ്യം ഭവിക്കുമേ മാലോകരിൽ ഭൃശം!

സമാപ്തം.






